# സമർപ്പണം

ജീവിക്കുക, ജീവിക്കുവാൻ അനുവദിക്കുക, കഴിയുന്നത്ര മറ്റുള്ളവരെ സഹായിക്കുകയും ചെയ്യുക, അതിനപ്പുറം ആചാരങ്ങളെ, ജാതിമതങ്ങളെ ഭയക്കേണ്ടതില്ല, ആചാരങ്ങൾ മനുഷ്യനിർമ്മിതമാണ് എന്ന തെളിച്ചമുള്ള നിർഭയചിന്ത സ്വജീവിതങ്ങൾ കൊണ്ടു എന്റെ മനസ്സിൽ പാകിയ അച്ഛനമ്മമാർക്ക്,

യാതൊരു വിധത്തിലുള്ള ആചാരാനുഷ്ഠാന നിർബന്ധങ്ങളും ഞങ്ങളുടെ മേൽ അടിച്ചേൽപ്പിക്കാതിരിക്കാൻ സന്മനസ്സു കാണിച്ച ജീവിതച്ചങ്ങാതിയുടെ അമ്മയ്ക്ക്,

എന്റെ ചിന്തകളും കാഴ്ച്ചപ്പാടുകളും കാലോചിതമായി നവീകരിക്കുന്നതിന്, തിരുത്തുന്നതിന്, ആരോഗ്യകരമായി സംവദിക്കുന്നതിന്, സഹായിച്ച സോഷ്യൽ മീഡിയ സൗഹൃദങ്ങൾക്ക്.

## ഉള്ളടക്കം

തത്വമസി!....1
(കരിമല കയറ്റം കഠിനമെന്റയ്യപ്പോ!!!)....1
സമർപ്പണം....4
1.ആമുഖം....7
2.ശബരിമല യുവതീപ്രവേശന വിധിയുടെ ആമുഖം....10
3. സേവ് ശബരിമല!....13
4. ബ്ലൗസ് ധരിച്ച് ആചാരലംഘനം നടത്തിയവർ....14
5.എല്ലാം അയ്യപ്പസ്വാമിയുടെ പേരിൽ!....15
6.ആചാരങ്ങൾ-കാലം മാറുമ്പോൾ കോലവും മാറണ്ടേ?....16
7.ദീപയോടു ചില കാര്യങ്ങൾ....18
8. നൈഷ്ഠിക ബ്രഹ്മചര്യം....20
9.വിശ്വാസം-അവിശ്വാസം-ദൈവഭയം-സോഷ്യൽ കണ്ടീഷനിംഗ്....23
10.കരിമലകയറ്റം കഠിനമെന്റയ്യപ്പോ!!!....25
11.ബ്രഹ്മഹത്യക്കാരന് ഗോഹത്യക്കാരൻ സാക്ഷി!....27
12.കഷ്ടേ കഷ്ടതരം!....29
13.Sabarimala Verdict on women entry....30
14.ആണിന്റെ ബ്രഹ്മചര്യം പെണ്ണിന്റെ ബാദ്ധ്യതയല്ല, ആസ് സിംപിൾ ആസ് ദാറ്റ്....31
15.ഭയം, ആകെ മൊത്തം ഭയം!....32
16.LGBT (QIA+)....33
17.ഇരട്ടത്താപ്പ്....34
18.പഞ്ചമിയെന്നും റൂബിയെന്നും പേരുള്ള രണ്ട് ബേബി ആക്ടിവിസ്റ്റുകൾ....36
19.പെണ്മലകയറ്റം....37
20.മെയ്ക്കരുത്ത് vs മനക്കരുത്ത്....38
21.ബിന്ദു, കനകദുർഗ്ഗ....40
22.ആർത്തവലഹള....41
23.ഒരു ദൃശ്യം പല ഭാഷ്യം....43
24.Intellectual dishonesty....44

25.Ecological justice,Gender justice, and tradition ............................................................ 47
26.How Sabarimala issue caused deep divide in Kerala Society ............................................................ 48
27.റെഡി റ്റു വെയിറ്റ് ടിൽ 50 ............................................................ 49
28.ശബരിമല - ശ്രീരാമൻ, ബുദ്ധൻ പിന്നെ അയ്യപ്പൻ ............................................................ 52
29.എഡിറ്ററെ/രചയിതാവിനെ കുറിച്ച് ............................................................ 55

# 1.ആമുഖം

"Men, their rights, and nothing more; women, their rights, and nothing less." Susan B Antony

("പുരുഷന്മാർ, അവരുടെ അവകാശങ്ങൾ, അതിനപ്പുറം യാതൊന്നും തന്നെയില്ല; സ്ത്രീകൾ, അവരുടെ അവകാശങ്ങൾ, അതിലും കുറവും യാതൊന്നുമില്ല." സൂസൻ ബി ആന്റണി)

(From Supreme Court verdict- page 7 of this book)

2018 സെപ്റ്റംബർ 28 ന് ആയിരുന്നു ഇന്ത്യാ മഹാരാജ്യത്തെ പരമോന്നത കോടതി സുപ്രധാനമായ ശബരിമല സ്ത്രീ പ്രവേശന വിധി പുറപ്പെടുവിച്ചത്. ലിംഗ നീതി എന്ന ആശയം ഉൾക്കൊള്ളുന്നതിനാൽ പലരേയും പോലെ എന്നേയും അത് ആഹ്ലാദവതിയാക്കി. പിന്നീടു നടന്ന സംഭവങ്ങൾ പക്ഷേ എല്ലാ ഊഹങ്ങൾക്കും അപ്പുറമായിരുന്നു.

ജയമാല (നടി) എന്ന 'സ്ത്രീ' ശബരിമല ദർശനം നടത്തിയതിനെ തുടർന്നുണ്ടായ 'ശുദ്ധികലശവാർത്ത' ആണ് 12 വർഷം മുമ്പ് ഈ കേസു കൊടുക്കാൻ പ്രേരകമായത് എന്ന് അഡ്വ. പ്രേരണാകുമാരി പറഞ്ഞതായി ഞാൻ വായിച്ചിട്ടുണ്ട്. അവരും സംഘവും നൽകിയ കേസ് ആയിരുന്നുവല്ലോ ഈ വിധിയിലേക്ക് പരിണമിച്ചത്. പിന്നീട് അവരുടെ രാഷ്ട്രീയബന്ധങ്ങളും മറ്റും പുറത്തു വന്നിരുന്നു. അവരുടെ രാഷ്ട്രീയം എന്റെ വിഷയമേയല്ല. ശുദ്ധികലശം നടത്തിയതിൽ അവർക്ക് അപമാനം തോന്നി എന്നതാണ് എന്നെ ആകർഷിച്ചത്.

മഹാരാഷ്ട്രയിലെ ശനി ക്ഷേത്രത്തിലും - 400 ൽ പരം പഴക്കമുള്ള ആചാരമായിരുന്നു കോടതിവിധിയിലൂടെ മാറ്റി മറിക്കപ്പെട്ടത് - ഹാജി അലി ദർഗയിലും സുപ്രീം കോടതി വിധി പ്രകാരം സ്ത്രീകൾ സുഗമമായി പ്രവേശിച്ചപ്പോൾ ഈ 'സാക്ഷര പ്രബുദ്ധ' കേരളത്തിൽ ഇതെന്താണ് ഇങ്ങനെ എന്ന് ഞാൻ സ്വയം ചോദിച്ചു. ഉത്തരവും കിട്ടി. ഒന്ന്, വിധികൾ വന്ന കാലത്ത് മഹാരാഷ്ട്രയിൽ ബിജെപി സർക്കാരാണ് അധികാരത്തിൽ. രണ്ട്, ജനങ്ങളെ കൂടുതൽ മതത്തിലേക്കും ക്ഷേത്രങ്ങളിലേക്കും അടുപ്പിക്കുന്നതിനു വേണ്ടി ശ്രമിച്ചിരുന്ന, സർവ്വാത്മനാ വിധിയെ അനുകൂലിച്ച പാർട്ടിക്കാർ അധികാരം നേടാനുള്ള "സുവർണ്ണാവസരം" എന്നു നിൽക്കുന്ന നിൽപ്പിൽ, യാതൊരു തത്വദീക്ഷയും ഇല്ലാതെ മലക്കം മറിഞ്ഞു. (ഇതേ കുറിച്ച് പേജ് 34 ൽ, ഇരട്ടത്താപ്പ്, വായിക്കാം.) ഇന്ത്യയിലെ സാമൂഹ്യപരിഷ്കാരങ്ങൾക്ക് എന്നും ചുക്കാൻ പിടിച്ചിട്ടുള്ള ഇന്ത്യൻ നാഷണൽ കോൺഗ്രസ്സും മുൻപിൻ ചിന്തിക്കാതെ അവരെ അങ്ങ് അനുകൂലിച്ചു. അതായത് മനുഷ്യരെ പറഞ്ഞു മനസ്സിലാക്കാൻ ബാദ്ധ്യതപ്പെട്ടവർ അതു ചെയ്യാതെ അവരെ പ്രോത്സാഹിപ്പിച്ചു. ഫലം നമ്മൾ കണ്ടു.

ഇത് വിശ്വാസത്തിന്റെ പ്രശ്നമല്ല, മറിച്ച് ലിംഗനീതിയുടേതാണ് എന്ന് പലരും പേർത്തും പേർത്തും ഫേയ്സ്ബുക്കിലൂടെ എഴുതിയിരുന്നു. അണ്ണാറക്കണ്ണനും തന്നാലായത് എന്നതു പോലെ ഞാനും അന്ന് എഴുതിയിരുന്നു. അതെല്ലാം കൂടി സമാഹരിച്ചതാണ് ഈ ചെറിയ ebook. ഞാൻ അന്ന് ഷെയർ ചെയ്തിരുന്ന പോസ്റ്റുകളും കൂടി ഉൾപ്പെടുത്തിയിട്ടുണ്ട്. എല്ലാ ലിങ്കുകളും ഓരോ പോസ്റ്റിനും

താഴെ നൽകിയിരിക്കുന്ന തീയതി ക്ലിക്ക് ചെയ്താൽ കിട്ടും. പോസ്റ്റും കമന്റുകളും -ചിലപ്പോഴെങ്കിലും കമന്റു യുദ്ധങ്ങളും എന്നും പറയാം ☺ - അവിടെ കാണാവുന്നതാണ്. എങ്കിലും ആരെങ്കിലും ഫേസ്ബുക്ക് ഡീആക്ടിവേറ്റു ചെയ്യുകയോ മറ്റു ലിങ്കുകൾ അതാതു ഓൺലൈൻ ഇടങ്ങൾ പിൻവലിക്കുകയോ ചെയ്തെങ്കിൽ അതു ചിലപ്പോൾ കാണാനാകില്ല എന്നു മുൻകൂർ ജാമ്യം. ചിലത് ഇംഗ്ലീഷ് പോസ്റ്റുകളാണ്. 10.10.2018 മുതൽ 12.03.2019 വരെയുള്ള പോസ്റ്റുകളാണ് ഉൾപ്പെടുത്തിയിട്ടുള്ളത്.

സ്ത്രീകൾ ഏറ്റവും അധികം വിദ്യാഭ്യാസം നേടിയ, 80 ൽ പരം വർഷങ്ങൾക്കു മുമ്പ്, യാത്രാസൗകര്യങ്ങളും ആശയവിനിമയം പോലും ദുഷ്ക്കരമായിരുന്ന കാലത്ത്, കുടുംബത്തിനു വേണ്ടി, സധൈര്യം വിദൂരമായ അന്യനാടുകളിൽ വരെ ചേക്കേറിയ പ്രബുദ്ധ സാക്ഷര കേരളത്തിൽ '50 നു മുമ്പ് അമ്പലത്തിൽ ഞങ്ങൾക്കു കയറണ്ട, ഞങ്ങൾ കാത്തിരിക്കാൻ തയ്യാറാണ്' എന്നു സമരം നടത്തിയ സ്ത്രീകൾ എന്നെ അന്നു ശരിക്കും ഞെട്ടിച്ചു കളഞ്ഞു. മതങ്ങൾ സൃഷ്ടിച്ചെടുത്ത പെണ്ണടിമത്തം വിശ്വാസവുമായി കൂട്ടിക്കെട്ടി, ആചാരമാണ് ദൈവം എന്നു നിനച്ച്, കാൽച്ചങ്ങലകൾ തിരിച്ചറിയാൻ കഴിയാതെ പോയോ നമ്മുടെ സ്ത്രീകൾക്ക് എന്ന് അത്ഭുതം തോന്നി. ചെറുപ്പക്കാർ പോലും വെള്ളപ്പൊക്കവും മറ്റും സ്ത്രീകളുടെ മലകയറ്റവുമായി ബന്ധപ്പെടുത്തുന്നതു കണ്ടപ്പോൾ ഞാൻ അതിശയത്തോടെ, സങ്കടത്തോടെ ഒന്നു മനസ്സിലാക്കി, ഇത് ഞാൻ ഇതുവരെ അറിഞ്ഞ, മനസ്സിലാക്കിയ കേരളമല്ല. കടുത്ത അരക്ഷിതത്വബോധം അനുഭവിക്കുന്നവരാണ് ഇപ്പോൾ നമ്മളും. വിദ്യാഭ്യാസം, ജോലി നേടാൻ വേണ്ടി മാത്രം ആണ്. എക്സപോഷർ ഒരു തരത്തിലും നമ്മുടെ മനസ്സ് വികസിപ്പിക്കുന്നില്ല. കേരളത്തിലെ ധൈര്യശാലികളായ പഴയ തലമുറ സ്ത്രീപുരുഷന്മാരുടെ പിന്മുറക്കാരല്ല നമ്മൾ. പകരം ഭൗതിക ജീവിത സാഹചര്യങ്ങൾ വളരെ മെച്ചപ്പെട്ടിട്ടും കൊടിയ അരക്ഷിതത്വബോധം പേറുന്ന സമൂഹമാണ് നമ്മൾ. സോഷ്യൽ സെക്യൂരിറ്റി നൽകി, അരക്ഷിതാവസ്ഥ മനസ്സുകളിൽ നിന്ന് നീക്കം ചെയ്യാൻ സർക്കാരുകളും സാമൂഹ്യപ്രവർത്തകരും വളരെ കഠിനാദ്ധ്വാനം ചെയ്യേണ്ടതുണ്ട്.

തങ്ങളുടെ പോസ്റ്റുകൾ ഷെയർ ചെയ്യാൻ സസന്തോഷം സമ്മതിച്ച സർവ്വശ്രീ: Ajay Balachandran, Jaya Soman, Lekshmy Rajeev, MC Abdul Nazar, Minesh Ramanunni, Partha Sarathy എന്നിവരോടുള്ള അകൈതവമായ കൃതജ്ഞതയും കൂടി ഇവിടെ രേഖപ്പെടുത്തുന്നു.

ശബരിമല ഒരു പരിസ്ഥിതി ലോല പ്രദേശമാണ് എന്നതും വളരെ പ്രാധാന്യമർഹിക്കുന്നുണ്ട്. ഇത്രയധികം ആളുകൾ ഒന്നിച്ച് കയറുന്നതും ഇറങ്ങുന്നതും വാസ്തവത്തിൽ അപകടകരമല്ലേ? ശബരിമലയുടെ പേരിൽ നടന്ന കൈയ്യേറ്റങ്ങളെ കുറിച്ച് വിശദമായി പേജ് 47 ൽ വായിക്കാം.

ഓർമ്മകൾ ഉണ്ടായിരിക്കണം, ഏതു രാജ്യത്തും ഏതു കാലത്തും രാഷ്ട്രീയപരമോ മതപരമോ വിശ്വാസപരമോ അധികാരമോഹമോ കൊണ്ടു ഉണ്ടായിട്ടുള്ള എന്തു തരം ലഹളകളടേയും യുദ്ധങ്ങളുടേയും ഏറ്റവും വലിയ ഇരകൾ എന്നും സ്ത്രീകളും കുട്ടികളുമാണ്. ദൂരെ എങ്ങും പേകേണ്ട, കേരളം കൊണ്ടാടിയിട്ടുള്ള

മാർത്താണ്ഡവർമ്മ രാജാവ് സ്ത്രീകളെ തുറയേറ്റിയതിനെ കുറിച്ച് വായിക്കുന്നത് നല്ലതാണ്. ഇതൊന്നും നമ്മൾ സ്ത്രീകൾ മറക്കരുത് ഒരിക്കലും! അതുകൊണ്ടു തന്നെ ഓ, അവർ മല കയറിയിട്ടല്ലേ, അനുഭവിക്കട്ടെ എന്ന് മറ്റാരു പറഞ്ഞാലും സ്ത്രീകൾ ഒരിക്കലും പറഞ്ഞുകൂടാ. ഒന്നിന്റെ പേരിലും ചവിട്ടി അരയ്ക്കപ്പെടേണ്ടവരല്ല സ്ത്രീകൾ.

ശ്രീലത എസ്

sreelathas2811@gmail.com

# 2.ശബരിമല യുവതീപ്രവേശന വിധിയുടെ ആമുഖം

22.11.2018

411 പേജുള്ള സുപ്രീം കോടതി വിധിയിലെ ആമുഖഭാഗത്തിന്റെ എന്റെ വക സ്വതന്ത്രവിവർത്തനം. തെറ്റുകുറ്റങ്ങൾ ചൂണ്ടിക്കാണിച്ചാൽ തിരുത്താൻ തയ്യാർ.

Quote

ശബരിമലയിലെ സ്ത്രീപ്രവേശനം സംബന്ധിച്ച് 2006 ലെ 373-ആം നമ്പർ റിട്ട് പെറ്റീഷന്റെ (സിവിൽ) വിധിയുടെ ആമുഖം.

1. ഒരു നിയമം, അത് എത്രത്തോളം നീതിരഹിതമായാലും ശരി, നിർബന്ധിതമാക്കുക, പിന്നെ ആ പറയുന്ന നിയമം സമർത്ഥിക്കുന്നതിനുള്ള വിശദീകരണമോ ന്യായീകരണമോ പ്രദാനം ചെയ്യുക എന്നത് സമൂഹം പരിപോഷിപ്പിച്ചു വരുന്ന ഒരു വിരോധാഭാസം ആ്രേത അനാദിയായ കാലം മുതൽക്കു തന്നെ മനുഷ്യകുലത്തെ മുറിവേൽപ്പിക്കുന്ന കാഴ്ച്ചപ്പാട് സമർത്ഥിക്കുന്നതിനുള്ള ന്യായീകരണത്തിനായി മനുഷ്യവംശം തിരയുകയാണ്. താത്വികമായ മാനുഷിക മൂല്യങ്ങൾ കടലാസിൽ അവശേഷിക്കുന്നുണ്ടാകും. ചരിത്രപരമായി, അസമത്വത്തോടെയാണ് സ്ത്രീകളോട് പെരുമാറിയിട്ടുള്ളത്, അതുകൊണ്ടു തന്നെയാണ്, തങ്ങളുടെ അവകാശങ്ങൾക്കു വേണ്ടി അനേകം പേർ യുദ്ധം ചെയ്തിട്ടുള്ളത്. തന്റെ സ്ത്രീസ്വാതന്ത്ര്യവാദ പ്രവർത്തനങ്ങളുടെ പേരിൽ അറിയപ്പെട്ടിരുന്ന സൂസൻ ബി. ആന്റണി സംക്ഷിപ്തമായി പറഞ്ഞതു പോലെ, 'പുരുഷന്മാർ, അവരുടെ അവകാശങ്ങൾ, അതിനപ്പുറം യാതൊന്നും തന്നെയില്ല; സ്ത്രീകൾ, അവരുടെ അവകാശങ്ങൾ, അതിലും കുറവും യാതൊന്നുമില്ല. - Men, their rights, and nothing more; women, their rights, and nothing less.' അത് ഒരു വ്യക്തമായ സന്ദേശമാണ്.

2. ഈശ്വരാംശമോ ആദ്ധ്യാത്മികതയോ തിരഞ്ഞുള്ള തങ്ങളുടെ അന്വേഷണങ്ങളിൽ ഒന്നും തന്നെ സ്ത്രീകളെ അംഗീകരിക്കുന്നതിനു വേണ്ടി ഇവിടെയുള്ള ബൃഹത് ജനസഞ്ചയത്തോട് ആശയാവിഷ്ക്കാരം നടത്തുന്നതിന് മുകളിൽ പറഞ്ഞ സന്ദേശമോ ഏതെങ്കിലും തരത്തിലുള്ള തത്വശാസ്ത്രമോ ഉതകിയിട്ടില്ല. ജീവിതനാടകത്തിൽ, പുരുഷൻ സ്വന്തം കൈയ്യൊപ്പ് പതിപ്പിച്ചിട്ടുണ്ട്, പക്ഷേ സ്ത്രീക്ക് തന്റെ ഒപ്പ് ഒന്നു പതിക്കുവാനുള്ള ഇടം പോലും ഉണ്ടെന്നു തോന്നുന്നില്ല. ഈശ്വരാംശം മനസ്സിലാക്കുന്നതിനുള്ള പ്രവേശനപാതയിൽ തന്നെ അസമത്വം നിലനിൽക്കുന്നുണ്ട്. ഈശ്വരാംശത്തിലേക്കുള്ള ഉപാസനയുടെ/ഭക്തിയുടെ പ്രതീകത്തെ ലിംഗപരമായ കാഠിന്യത്തിനും സ്ഥിരസങ്കൽപ്പത്തിനും വിധേയമാക്കുവാൻ പാടില്ല. ഒരു വശത്ത് സ്ത്രീകളെ ദേവിമാർ ആക്കിക്കൊണ്ട് അവരെ മഹത്വവൽക്കരിക്കുകയും പൂജിക്കുകയും ചെയ്യുകയും മറുവശത്ത് ഭക്തിയുടെ കാര്യങ്ങൾ വരുമ്പോൾ കർക്കശമായ ഉപരോധങ്ങൾ നിർബന്ധിതമാക്കുകയും ചെയ്യുന്ന തരത്തിൽ മതത്തിൽ നിലനിൽക്കുന്ന ദ്വിത്വപരമായ സമീപനം ഉപേക്ഷിക്കപ്പെടണം. അങ്ങനെയുള്ള ദ്വിത്വപരമായ സമീപനവും ഊട്ടിയുറപ്പിക്കപ്പെട്ട മാനസികനിലയും സ്ത്രീകളോട് അനാദരവ് കാണിക്കുന്നതിലേക്കും അവരുടെ അന്തസ്സ് ഇടിക്കുന്നതിലേക്കും നയിക്കുന്നു. വിശുദ്ധിയുടേയും പാതിവ്രത്യത്തിന്റേയും കൂടുതൽ കർശനമായ പ്രമാണങ്ങൾ സ്ത്രീകളിൽ നിന്നു മാത്രം അവകാശബോധത്തോടെ ആവശ്യപ്പെടുന്ന വിധത്തിൽ പുരുഷാധിപത്യപരമായ ആശയങ്ങളുടെ പ്രചാരകൻ ആയി വർത്തിക്കുന്നതിൽ നിന്ന്, സ്ത്രീയെ യാതൊരു തരത്തിലും ദുർബ്ബലമായോ, കുറഞ്ഞ തരത്തിലോ അല്ലെങ്കിൽ പുരുഷനേക്കാൾ താണ ആൾ എന്ന മട്ടിലോ പരിഗണിക്കാത്ത

വിധത്തിൽ സമത്വം പാലിച്ചു വരുന്നവർ എന്ന നിലയിലേക്കുള്ള നിരന്തരമായ ഒരു പരിവർത്തനത്തിനു സമൂഹം വിധേയമാകേണ്ടതുണ്ട്. ഈ കാര്യത്തിൽ തുല്യാവസ്ഥ ഉറപ്പാക്കുന്നവർ എന്ന നിലയിലുള്ള അത്യന്തദുഷ്കരമായ കഠിനജോലി ചെയ്യുക എന്ന ചുമതല നിയമത്തിനും സമൂഹത്തിനും ഉണ്ട്, അതിനു വേണ്ടി, ലോകത്തിന്റെ പ്രത്യക്ഷബോധങ്ങൾ മാറ്റുന്നതിനു വേണ്ടിയുള്ള ഹെന്റി വാഡ് ബീച്ചർ ന്റെ വിവേകപൂർണ്ണമായ വചനങ്ങൾ ഓർമ്മിക്കേണ്ടതുണ്ട്. അദ്ദേഹം ഇങ്ങനെ പറയുന്നു:

'നമ്മുടെ ദിനങ്ങൾ ഒരു കാലിഡോസ്കോപ്പ് - പല രംഗങ്ങൾ മാറി മാറിക്കാട്ടുന്ന ചിത്രദർശിനിക്കുഴൽ - അത്രേ. ഓരോ നിമിഷവും ഉള്ളടക്കത്തിൽ മാറ്റം സംഭവിക്കുന്നു. പുതിയ പൊരുത്തങ്ങൾ, പുതിയ വൈപരീത്യങ്ങൾ, ഓരോ തരത്തിലും പുതിയ കൂട്ടുകെട്ടുകൾ. ഒരു കാര്യവും ഒരേ പോലെ രണ്ടുപ്രാവശ്യം സംഭവിക്കുന്നില്ല. ഏറ്റവും പരിചിതരായ ആളുകൾ ഓരോ നിമിഷവും ഓരോരുത്തരോട്, തങ്ങളുടെ തൊഴിലിനോട്, ചുറ്റുമുള്ള വസ്തുക്കളോട് ഓരോ പുതിയതരം സമ്പർക്കത്തിൽ ആകുന്നു. ഏറ്റവും ശാന്തരായ നിവാസികളും , കുടുംബ സംവിധാനത്തിൽ ഏറ്റവും നിഷ്ഠയോടെ ജീവിക്കുന്നവരും ഉള്ള, ഏറ്റവും സ്വസ്ഥമായ ഗൃഹം, എങ്കിൽ കൂടിയും അതിരറ്റ വൈവിദ്ധ്യങ്ങൾ ദൃഷ്ടാന്തീകരിക്കുന്നവർ.' (ഹെന്റി വാഡ് ബീച്ചർ, 1813-1887 - കണ്ണുകളും കാതുകളും. Henry Ward Beecher, 1813-1887 - Eyes and Ears)

3. സൃഷ്ടാവുമായിട്ടുള്ള ഏതു ബന്ധവും അതീന്ദ്രിയപരമായ ഒന്നത്രേ, സാമൂഹികമായി സൃഷ്ടിക്കപ്പെട്ടിട്ടുള്ള എല്ലാ കൃത്രിമ വിഘ്നങ്ങളും ലംഘിക്കുന്ന തരത്തിലുള്ളതാണ് അത്, അല്ലാതെ ഏതെങ്കിലും വ്യവസ്ഥകളാലും നിബന്ധനകളാലും അനുശാസിക്കപ്പെടുന്ന തരത്തിലുള്ള കൂടിയാലോചിച്ചു നിർവ്വചിക്കപ്പെട്ട ബന്ധം അല്ലേയല്ല. ഭരണഘടനാപരമായി നിർദ്ദേശിക്കപ്പെട്ട പരീക്ഷകൾക്ക് അനുസൃതമല്ലാത്ത, ജീവശാസ്ത്രപരമോ ശാരീരികപരമോ ആയ പ്രാമാണിക ഘടകങ്ങളിൽ നിന്ന് ഉയർന്നു വന്ന, അയവില്ലാത്ത സാമൂഹിക സാംസ്കാരിക മനോഭാവങ്ങൾ കൊണ്ട് ഭക്തിയുടെ അത്തരത്തിലുള്ള അടുപ്പവും പ്രകാശനവും ക്ലിപ്തപ്പെടുത്തുവാൻ സാധിക്കില്ല. വിശ്വാസത്തിൽ നിന്നും ഒരാളുടെ മതം അനുഷ്ഠിക്കുന്നതിനും പരസ്യമായി സ്പഷ്ടമാക്കുന്നതിനും ഉള്ള സ്വാതന്ത്ര്യത്തിൽ നിന്നും ഉരുത്തിരിഞ്ഞു വന്ന പരിശുദ്ധ ഭക്തിയുടെ ഘടകത്തിനു മേൽ മതത്തിലെ പുരുഷനിയന്ത്രിത വ്യവസ്ഥിതി വിജയിക്കുന്നതിനു അനുവദിച്ചു കൂടാ. ജീവശാസ്ത്രപരമോ ശാരീരികപരമോ ആയ ഘടകങ്ങളുടെ പേരിൽ, സ്ത്രീകളുടെ വിധ്വംസനത്തിനും അടിച്ചമർത്തലിനും നിയമസാധുതയുടെ അംഗീകാരമുദ്ര നൽകാനാവില്ല തന്നെ. ഏതെങ്കിലും തരത്തിലുള്ള - വർഗ്ഗം, മതം, ലിംഗം, പ്രായം എന്നിവയുടെ അടിസ്ഥാനത്തിലുള്ള - മുൻവിധികൾ സംബന്ധമായ വിവേചനപരമായ പെരുമാറ്റത്തിലോ അല്ലെങ്കിൽ ജീവശാസ്ത്രപരമായ സ്വഭാവവിശേഷങ്ങൾ സംബന്ധമായമായ ഒറ്റപ്പെടുത്തലിലോ അധിഷ്ഠിതമായ ഏതു നിയമവും അടിസ്ഥാനരഹിതവും, നീതീകരിക്കാനാവത്തതും അവിശ്വസനീയവും മാത്രമല്ല, ഭരണഘടനാപരമായ അവസ്ഥയ്ക്ക് ഒരിക്കലും പര്യാപ്തമായി സ്വീകരിക്കപ്പെടുകയുമില്ല.

4. വിശ്വാസവും മതവും വിവേചനം പ്രോത്സാഹിപ്പിക്കുന്നില്ല എന്നത് സാർവ്വത്രികമായ സത്യമാണ്, എന്നാൽ മതപരമായ ആചാരങ്ങൾ ചിലപ്പോൾ പുരുഷാധിപത്യവ്യവസ്ഥിതി നിലനിറുത്തുകയും അതു വഴി വിശ്വാസത്തിന്റേയും ലിംഗസമത്വത്തിന്റേയും അവകാശങ്ങളുടേയും അടിസ്ഥാന സിദ്ധാന്തങ്ങൾ തന്നെ നിഷേധിക്കുന്നതായും ചെയ്യുന്നതായി കാണപ്പെടാറുണ്ട്. സാമൂഹ്യപരമായ മനോഭാവങ്ങളും പുരുഷാധിപത്യവ്യവസ്ഥിതിക്ക് അനുസൃതമായ മനോഭാവങ്ങൾക്ക് ചുറ്റും കേന്ദ്രീകൃതമായിരിക്കുകയും ചുറ്റിത്തിരിയുകയും ചെയ്യുകയും അതുമൂലം സാമൂഹ്യപരവും മതപരവും ആയ ചുറ്റുപാടുകളിൽ സ്ത്രീകളുടെ അന്തസ്സ് ഇടിക്കുകയും ചെയ്യുന്നുണ്ട്. സാർവ്വലൗകികമായത് ഏതൊന്നാണോ അതിലേക്ക്

എത്തിപ്പെടുന്നതിനുള്ള കേവലം വ്യത്യസ്തമായ വഴികളത്രേ എല്ലാ മതങ്ങളും. ഈശ്വരാംശം തിരിച്ചറിയുന്നതിനു വേണ്ടിയുള്ള ജീവിതരീതി മാത്രമാണ് മതം. എന്നിരുന്നാലും, ചില സിദ്ധാന്തങ്ങളും ബഹിഷ്കരണപരമായ ആചാരങ്ങളും അനുഷ്ഠാനപദ്ധതികളും, മതത്തിന്റേയോ അല്ലെങ്കിൽ വിശ്വാസത്തിന്റേയോ ശരിയായ അന്തസത്തയുടേയും പുരുഷാധിപത്യപരമായ മുൻവിധികൾ കൊണ്ട് വ്യാപകമാക്കപ്പെട്ടിട്ടുള്ള അതിന്റെ ആചാരങ്ങളുടേയും ഇടയിൽ, അനൗചിത്യകരമായ അബദ്ധപ്രസ്താവങ്ങൾക്ക് ഇടയാക്കിയിട്ടുണ്ട്. ചിലപ്പോൾ, വിശ്വാസത്തിന്റെ അവശ്യവും സമഗ്രവുമായ ഭാവത്തിന്റെ പേരിൽ, അങ്ങനെയുള്ള ശീലങ്ങൾ ശുഷ്കാന്തിയോടെ പ്രചരിപ്പിക്കപ്പെടുകയും ചെയ്യുന്നതിനും ഇടയാകുകയും ചെയ്യുന്നു.

## 3. സേവ് ശബരിമല!

10.10.2018

സേവ് ശബരിമല! ഹോ എന്തൊരു സുഖം കേൾക്കാൻ ! അയ്യപ്പന്റെ 'പൂങ്കാവനം' , അതെ 'വനം' നശിപ്പിക്കുന്നതിന് എതിരെയായിരിക്കും, നമ്മുടെ ആവാസവ്യവസ്ഥ നശിപ്പിക്കുന്നതിന് എതിരെ ആയിരിക്കും എന്നും മറ്റും മോഹിപ്പിക്കുന്നൊരു വശ്യസുന്ദര സംജ്ഞ! പക്ഷേ തെറ്റിപ്പോയി, കുറേയേറെ സ്ത്രീകളെ തെറ്റിദ്ധരിപ്പിച്ച് തെരുവിലിറക്കുന്ന 'മഹാവിപ്ലവ'ത്തിന്റെ പേരത്രേ അത്.

അറിവില്ലായ്മ ഒരു തെറ്റല്ല. കേരളത്തിൽ സ്ത്രീകൾക്ക് അത്ര വലിയ ബോധവൽക്കരണം ഒന്നും ആവശ്യമില്ല എന്നും മറ്റും അഭിമാനിച്ചിരുന്നു ഒരു കാലത്ത്. നൈഷ്ഠികം എന്നും മറ്റും ഇപ്പോൾ സ്ത്രീകൾ പലരും ഉരുവിടുന്നുണ്ട്! പലരും പറയുന്നതുപോലെ കുലസ്ത്രീ ചമയലോ ഒന്നുമല്ല ഈ സ്ത്രീകൾ ചെയ്യുന്നത്, അവരെ തെരുവിൽ നാമം ജപിപ്പിക്കുന്നവരാക്കിയവരുടെ ഉദ്ദേശം പോലും അവർക്ക് അറിയില്ലെങ്കിലും. എത്രയോ ആചാരങ്ങൾ ഇതിനു മുമ്പും അവിടെ മാറിയിട്ടുണ്ട്, നൂറ്റാണ്ടുകൾക്കു മുമ്പുള്ളതൊന്നും അല്ല, എനിക്കു പുരുഷനൊപ്പം തുല്യത വേണ്ടേ വേണ്ടേ എന്നു സ്വയം ഘോഷിക്കുകയാണ് തങ്ങൾ ചെയ്യുന്നത്, ഇവർ തങ്ങളുടെ കൊച്ചുമക്കളുടെ മുമ്പിൽ കോമാളികളായി മാറും തുടങ്ങിയ വിശദവിവരങ്ങൾ അവർക്ക് അന്യമത്രേ. ശബരിമല കമ്യൂണിസ്റ്റുകാർ കയ്യേറി, അവരുടെ ദൈവത്തെ ഹൈജാക്ക് ചെയ്യാൻ പോകുന്നു എന്നാണ് അവർ ധരിച്ചു വശായിരിക്കുന്നത്!

സർക്കാർ പിന്തിരിയരുത്, തെരുവിൽ ഇറങ്ങാത്ത, വിധി ശരി എന്നു വിശ്വസിക്കുന്നവർ നാമജപക്കാരുടെ എത്രയോ ഇരട്ടി ഉണ്ടാകും. ഇതൊന്നും കണ്ട് കേരളത്തെ പിന്നോട്ടടിക്കാൻ കൂട്ടുനിൽക്കരുതേ.

എന്റെ ഫ്രണ്ട്സ് ലിസ്റ്റിൽ - വളരെ ചെറുതാണ് - സ്ത്രീക്കെതിരെ തിരിയുന്ന സ്ത്രീ ഉണ്ടാവില്ല എന്നാണു വിശ്വാസം. എല്ലാവരും എത്രത്തോളം എഴുതിയിട്ടും ഷെയർ ചെയ്തിട്ടും ഇപ്പോഴും കണ്ണടച്ച് ഇരുട്ടാക്കുന്നവർ എത്ര എന്ന് ഞെട്ടുന്നു. ജൂലിയസ് സീസർ കൊല്ലപ്പെട്ടപ്പോൾ മാർക്ക് ആന്റണി അനുവദിക്കപ്പെട്ട ഉപാധികളോടെ പ്രസംഗിച്ചില്ലേ, അതാണ് ഇവിടെ വേണ്ടത്, അതു മാത്രം. ബാക്കിയൊക്കെ വെള്ളത്തിൽ വരച്ച വര!

# 4. ബ്ലൗസ് ധരിച്ച് ആചാരലംഘനം നടത്തിയവർ

17.10.2018

എനിക്ക് ലിബിയെ അറിയില്ല, എഫ്ബി കൂട്ടുകാരിയുമല്ല. പക്ഷേ അവരുടെ സുരക്ഷ ഓർത്ത് ഭയമുണ്ട്, സങ്കടമുണ്ട്. നമ്മുടെ നാടിന്റെ അവസ്ഥ ഓർത്തും.

പക്ഷേ ലിബിയെയും കൂട്ടുകാരേയും ഞാനിപ്പോൾ കാണുന്നത് 1905 ൽ എറണാകുളം ക്ഷേത്രത്തിൽ ബ്ലൗസിട്ടു കയറിയ സ്ത്രീയുടെ, ബ്ലൗസിട്ടു തല്ലു വാങ്ങിച്ച ടികെ മാധവന്റെ ഭാര്യയുടെ, മാറു മറയ്ക്കുന്ന കല്ലുമാലകൾ പൊട്ടിച്ചെറിഞ്ഞ സ്ത്രീകളുടെ സ്ഥാനത്താണ്.

അവിടെ സമരം ചെയ്യുന്ന സ്ത്രീകൾ എനിക്ക് ഇപ്പോൾ 1920 ൽ പത്മനാഭസ്വാമി ക്ഷേത്രത്തിൽ ബ്ലൗസ് ഇട്ടു കയറാം എന്ന് ക്ഷേത്രക്കാർ നിയമം കൊണ്ടുവന്നപ്പോൾ 'ആചാരം' ലംഘിച്ചതിൽ പ്രതിഷേധിച്ച് ബ്ലൗസ് ഇടാതെ ഇരച്ചു കയറി ക്ഷേത്രത്തിലെത്തിയ 1000 ൽ അധികം നായർ പെൺകൂട്ടത്തിന്റെ സ്ഥാനത്താണ്. എറണാകുളം ക്ഷേത്രത്തിൽ വച്ച് 1905 ൽ സ്ത്രീയുടെ ബ്ലൗസ് വലിച്ചു കയറിയ നായർ പട്ടാളത്തിന്റെ സ്ഥാനത്താണ്. 1989 ൽ രൂപ് കൻവാറിന്റെ സതിയോടനുബന്ധിച്ച് സതി തങ്ങളുടെ അവകാശമാണ് എന്നു വിളിച്ചു പറഞ്ഞ് തെരുവിലിറങ്ങിയ 70000 ൽ അധികം വരുന്ന ജനക്കൂട്ടത്തിൽ പെട്ട, തങ്ങളുടെ ചാകാനുള്ള അവകാശത്തിനു വേണ്ടി വാദിച്ച പെണ്ണുങ്ങളുടെ സ്ഥാനത്താണ്.

'നീ ഞാനാകുന്നു' എന്നു പറയുന്ന അയ്യപ്പൻ തന്നെ ഭക്തി മൂത്ത് നാടിന്റെ നിയമം മറന്നു പോയ അയ്യപ്പഭക്തരുടെ ആക്രമണത്തിൽ നിന്ന് സ്ത്രീകളെ രക്ഷിക്കുമായിരിക്കും, അവരെ സ്വാഗതം ചെയ്യുമായിരിക്കും.

ഭയം ഭയം മാത്രമേയുള്ള ഇപ്പോൾ മനസ്സിൽ.

# 5.എല്ലാം അയ്യപ്പസ്വാമിയുടെ പേരിൽ!

18.10.2018

പണ്ട് പ്രമീള നായർ - എംടിയുടെ മുൻഭാര്യ - എഴുതിയിരുന്നത് വായിച്ചതോർക്കുന്നു. അവരുടെ അനുജന്റെ ഭാര്യ അമേരിക്കക്കാരി ആയിരുന്നു. നാട്ടിൽ വീടിനു ചുറ്റും പാമ്പാണ് എന്നും മറ്റും പറഞ്ഞ് അയാൾ ഭാര്യയെ പേടിപ്പിച്ചിരുന്നു, തമാശയ്ക്ക് എന്ന്. അതുകൊണ്ട് അവർ ആകെ പേടിച്ചരണ്ടാണ് എത്തിയത് എന്ന്. അതേ, ഇന്ത്യ എന്നാൽ ഇങ്ങനെയൊക്കെയാണ്, അന്ധവിശ്വാസികളുടെ, ബ്ലാക്ക് മാജിക്കുകാരുടെ, കാലത്തിനു നിരക്കാത്ത അപരിഷ്കൃത രീതികളുടെ ഈറ്റില്ലമാണ് എന്ന് അതിശയോക്തി കലർന്ന കഥകൾ പണ്ട് പാശ്ചാത്യനാടുകളിൽ പ്രചാരത്തിൽ ഉണ്ടായിരുന്നു. അതു സംബന്ധിച്ചു വായിച്ച ചിലത് ആരുടേത് എവിടെ എന്നൊന്നും ഓർക്കാൻ കഴിയുന്നില്ല.

സുഹാസിനി രാജ് മടങ്ങുന്നു. അവർക്കു നേരേ കല്ലേറും ഉണ്ടായത്രേ. എഴുതട്ടെ, ന്യൂയോർക്ക് ടൈംസിൽ അത്ഭുതരൂപേണ എഴുതട്ടെ, 'ഓൾഡ് സ്റ്റോൺ ഏജിലെ ചിലരെ കാണാനിടയായി' എന്ന്. അമേരിക്കയിൽ താമസമാക്കിയ ഇന്ത്യാക്കാരെ, തലയിൽ ഇടാൻ മുണ്ട് തയ്യാറാക്കിക്കോളണേ.

മനസ്സിലാവില്ല, ഇവർക്ക് ഒരിക്കലും മനസ്സിലാവില്ല തങ്ങൾ കേരളത്തെ പിന്നോട്ടു കൊണ്ടുപോകുകയാണ് എന്ന്. പിന്നെ ആത്മാഹുതി ചെയ്യാനുള്ള തങ്ങളുടെ അവകാശത്തിനു വേണ്ടി തെരുവിലിറങ്ങിയ രാജസ്ഥാൻ പെൺമണികളെ കുറിച്ചെല്ലാം സുഹാസിനി രാജിന് അറിയാമായിരിക്കുമല്ലോ എന്നതാണ് ഒരു ആശ്വാസം.

#allinthe nameoflordayyappa

# 6.ആചാരങ്ങൾ-കാലം മാറുമ്പോൾ കോലവും മാറണ്ടേ?

22.10.2018

എന്റെ ഒരു ബന്ധു കുറച്ചു നാൾ മുന്നേ മരിച്ചു. മക്കൾ രണ്ടാളും യുഎസ് ൽ ആണ്. ദഹിപ്പിക്കൽ മുതൽ സഞ്ചയനം, ഒഴുക്കൽ എല്ലാം രണ്ടു നാളിൽ തന്നെ തീർത്തു. കാരണം യുഎസ് ൽ ആയിരുന്ന 2 മക്കൾക്കും ലീവില്ലായിരുന്നു. അച്ഛന്റെ അസുഖം പ്രമാണിച്ച് അവർ ആയിടയ്ക്ക് കുറേ നാൾ ലീവെടുത്തിരുന്നു. എന്റെ അപ്പൂപ്പമ്മൂമ്മമാരുടേത് 15-16 ദിവസത്തെ ചടങ്ങായിരുന്നു. പിന്നെ എൻഎസ്എസ് ഇടപെട്ടാണെന്നു തോന്നുന്നു 10-11 എന്ന് ആക്കിയത്, ആളുകൾക്ക് ജീവിതത്തിരക്ക് കൂടുകയാണല്ലോ. പിന്നീട് അത് 8-9 മറ്റോ ആയി. അതുപോലെ എല്ലാ ദിവസവും ബലി ഇടുന്നതു മാറ്റി അവസാനത്തിന്റെ തലേന്ന് കൂട്ടബലി എന്നാക്കി. ഇപ്പോഴിതാ 2 നാളിൽ തീർത്തു. അവരെല്ലാം കടുത്ത വിശ്വാസികൾ തന്നെയായിരുന്നു എന്നും പ്രത്യേകം പറയുന്നു.

ആർത്തവനാളുകളിൽ, 5 ദിവസത്തേക്ക് എന്നു തോന്നുന്നു, പണ്ട് കിണറ്റിൽ നിന്നു വെള്ളം കോരിക്കുക പോലും ചെയ്യില്ലായിരുന്നു, അയിത്തക്കാരെ പോലെ പുറത്തെ മുറിയിൽ കിടക്കണം, ഭക്ഷണം അവിടെ എത്തിച്ചു കൊടുക്കും. ഇപ്പോൾ ഏതെങ്കിലും വീടുകളിൽ ഇത് അനുഷ്ഠിക്കുന്നുണ്ടോ? നിലവിളക്ക് കത്തിക്കൽ മാത്രം മറ്റാരെങ്കിലും ചെയ്യുമായിരിക്കും, അടുക്കള ജോലി പോലെ ബുദ്ധിമുട്ടില്ലല്ലോ അതു ചെയ്യാൻ.

ഇതെല്ലാം ജീവിതത്തിരക്ക് കൂടിയപ്പോൾ കാലാനുസൃതമായി താനേ പരിഷ്ക്കരിക്കപ്പെട്ടതാണ്. ഇതൊന്നും ചെയ്തപ്പോൾ അയ്യോ ആചാരം ലംഘിക്കുന്നേ എന്ന് ആരും മുറവിളി കൂട്ടിയതുമില്ലല്ലോ. ആചാരത്തിനേക്കാൾ വലുതാണ്, ജോലി ചെയ്ത് ജീവിതം കൊണ്ടുപോകേണ്ടത് എന്ന് അറിയാമായിരുന്നു.

നായന്മാർക്ക് പുടകൊട മതിയായിരുന്നു കല്യാണമാകാൻ. പായ ചുരുട്ടി വെളിയിൽ വച്ചാൽ ഒഴിയുകയും ചെയ്യാമായിരുന്നു, ആസ് സിംപിൾ ആസ് ദാറ്റ്. നായർ പെണ്ണുങ്ങളെ കളിയാക്കി റെഡി ടു വെയിറ്റ് എന്ന് ട്രോളുകൾ വന്നിരുന്നത് ഓർക്കണം. ഇപ്പോൾ രജിസ്റ്റർ ചെയ്യണം, ഒഴിയാൻ കോടതി അനുവദിക്കണം. ആചാരങ്ങൾ നാട്ടിലെ ഭരണഘടനയ്ക്കു വഴിമാറി, അത്രേയുള്ളു.

പിന്നെ മൊത്തം കുടുംബത്തിന്റെ സുഖത്തിനു വേണ്ടുന്ന വ്രതങ്ങളുടെ (പട്ടിണി കിടക്കൽ) കുത്തകപ്പാട്ടവും സ്ത്രീകൾക്കാണല്ലോ. ഷഷ്ടി വ്രതം നോൽക്കുന്ന പുരുഷന്മാരെ തിരുവനന്തപുരത്ത് കുറേ നാളായി കണ്ടിരുന്നു എന്നതു വിസ്മരിക്കുന്നില്ല. ആർത്തവകാലത്തെ അയിത്തം, വ്രതം ഇതിന് രണ്ടു വശമുണ്ട് എന്നു തോന്നിയിട്ടുണ്ട്. അന്നെങ്കിലും സ്ത്രീകൾക്ക് വിശ്രമം കിട്ടാൻ വേണ്ടി ഏതോ നല്ല മനസ്സുള്ള കാർന്നോർ ഉണ്ടാക്കിയതാവും തീണ്ടാരി അയിത്തം. പിന്നെ മറ്റു മെഷീനുകൾക്ക് എന്നതു പോലെ ഹ്യൂമൻ മെഷീനിനും ഒരു വിശ്രമം വേണമല്ലോ, അതിനു വേണ്ടി ആയിരിക്കാം വ്രതങ്ങൾ - ഉപവാസം - നിർദ്ദേശിച്ചത്. കാലക്രമേണ അത് സ്ത്രീകൾക്കു മാത്രമായി ചുരുങ്ങിയതാവാം. സ്ത്രീക്കു വിശ്രമം വേണം, ശരീരാവയവങ്ങൾക്കു വിശ്രമം വേണം എന്നു പറഞ്ഞാൽ ആര് അനുസരിക്കാൻ. അരക്കഴഞ്ച് വിശ്വാസത്തിൽ കൂട്ടിക്കുഴച്ച് വിളമ്പിയാൽ സംഗതി ജോർ. എല്ലാവരും ഭയഭക്തി ബഹുമാനങ്ങളോടെ അനുസരിക്കും, അത്ര തന്നെ.

പഴവങ്ങാടി ഗണപതി കോവിലിൽ ഞാൻ ഷോൾ ഇടാതെ എത്രയോ പ്രാവശ്യം പോയിട്ടുണ്ട്, 2016 ലോ 17 ലോ ആണെന്നു ഓർമ്മ, ചെന്നപ്പോൾ അകത്തു കയറ്റാതെ തടഞ്ഞു, ചോദിച്ചപ്പോൾ ബോഡ് കാണിച്ചു. വെണ്ടക്കയിൽ ഡ്രസ് കോഡ് ബോഡിൽ

പതിപ്പിച്ചിരുന്നു, ഷോൾ ഇടാതെ കയറാൻ പാടില്ല എന്ന്. പുറത്തു കാറിൽ പോയി ടവൽ എടുക്കാമായിരുന്നു, പക്ഷേ ഞാൻ പോയില്ല, വെളിയിൽ നിന്നു തൊഴുതു, സൗമ്യനായ, മഹാഭാരതം കേട്ടെഴുതിയ മഹാവിദ്വാനായ ഗണപതി ഷോളിടാത്ത പെണ്ണിന്റെ നെഞ്ചത്തേക്കു നോക്കിയിരിക്കുകയല്ല, ഇത് ഗണപതി നിർദ്ദേശിച്ച നിയമവുമല്ല, ഏതോ വിവരം കെട്ട മനുഷ്യരാണ് എന്ന് എനിക്ക് അറിയാമായിരുന്നു. കുറേ വർഷം കഴിഞ്ഞ് ആരെങ്കിലും കേസിനു പോയാൽ, ഞാൻ ഷോളിടാതെ കയറിയിട്ടുണ്ട് എന്ന് സാക്ഷ്യം പറഞ്ഞാൽ പോലും ആരും അത് കേട്ടതായി പോലും നടിക്കില്ല, ആചാരം ആചാരം എന്ന് മുറിവിളി കൂട്ടുകയും ചെയ്യും.

ശബരിമലയിൽ കയറിയിട്ടുണ്ട് എന്ന് പലരും പറഞ്ഞിട്ടും, തനിക്ക് തന്റെ അമ്മയടെ മടിയിലിരുത്തി അവിടെ വച്ചാണ് ചോറു തന്നതെന്നു ഒരു റിട്ട. കേന്ദ്ര ഗവ. ഉന്നതോദ്യഗസ്ഥൻ പറഞ്ഞു, വനിതാ ദേവസ്വം കമ്മീഷണർ അങ്ങനെ കയറിയിട്ടുണ്ട് എന്ന് അവരും അന്നത്തെ ദേവസ്വം അധികൃതരും കുമ്മനം അടക്കം - എന്നു വായിച്ചതായി ഓർമ്മ -, കോടതിയിൽ പറഞ്ഞു, കെ.ബി വൽസലകുമാരി കയറിയിട്ടുണ്ട്, പക്ഷേ ഇതൊന്നും ആർക്കും കേൾക്കണ്ട, ഉറക്കം നടിക്കുന്നവരെ ഉണർത്താനാവുകയുമില്ല.

ഇങ്ങനെയൊക്കെയാണ് ഈ സോ കോൾഡ് ആചാരങ്ങൾ. ഇപ്പോൾ ഈ ആചാരക്കാർ ചെയ്യുന്നത് എല്ലാവരേയും ഹൃദയവിശാലതയോടെ സ്വീകരിച്ചിരുന്ന അയ്യപ്പനെ വല്ലാതങ്ങു ചെറുതാക്കുകയാണ്.

കോളേജ് പ്രിൻസിപ്പൽ ആയി റിട്ടയർ ചെയ്ത, പൂജകൾ ചെയ്യുന്ന, എന്നും ഋഗ്വേദം വായിക്കുന്ന, ജന്മം കൊണ്ടും ജീവിതം കൊണ്ടും ബ്രാഹ്മണനായ, എന്റെ പ്രിയപ്പെട്ട ഗുരുനാഥൻ ഒരിക്കൽ പറഞ്ഞു, ബ്രാഹ്മണ കോവിലുകളിൽ ഒന്നും ബ്രഹ്മരക്ഷസ്സ് കാണില്ല, മറ്റു ജാതിക്കാരെ നശിപ്പിക്കാൻ വേണ്ടിയാണ് ബ്രാഹ്മണ പുരോഹിതർ അവരുടെ കോവിലുകളിൽ ഇതിനെ വയ്ക്കുന്നത്, അത് അവർക്കു മനസ്സിലാകുന്നില്ല എന്ന്. ബ്രഹ്മരക്ഷസ്സിന്റെ നിർവ്വചനം ശബ്ദതാരാവലി വായിച്ചു കേൾപ്പിക്കയും ചെയ്തു. നമ്മൾ ആരെ ഉപാസിക്കുന്നുവോ അവർ നമ്മുടെ കൂടെ വരും എന്ന് അതിനെ പൂജിക്കുന്നവരോട് തമാശയായി ഓർമ്മപ്പെടുത്തുകയും ചെയ്തു. അല്ലെങ്കിലും കോവിലുകളിൽ എന്തിനാണ് പ്രേതങ്ങൾ, എനിക്ക് എന്നും അത് അതിശയമാണ്.

ആചാരം എന്നാൽ ദൈവം എന്ന് ഇപ്പോൾ വായിക്കുന്നു, അതാണ് പ്രശ്നം എന്നാണ് എനിക്കു തോന്നുന്നത്. പള്ളി വേറെ പട്ടക്കാരൻ വേറെ എന്നതു പോലെ ആചാരം വേറെ ദൈവം വേറെ എന്നൊന്നു ചിന്തിച്ചാൽ തീരും ഈ കൺഫ്യൂഷൻ.

മനുഷ്യന്റെ മനസ്സിലെ ഏറ്റവും ലോലമായ സ്ഥാനം ആണ് ദൈവത്തിന്റേതെന്നും പകരം തത്തുല്യമായ ഒന്ന് അവിടെ വച്ചിട്ടേ അത് ഇളക്കാൻ ശ്രമിക്കാവൂ എന്നും കഥാപാത്രത്തെ കൊണ്ട് പറയിപ്പിച്ച പ്രിയ മാക്സിം ഗോർക്കി, (മദർ) അങ്ങേക്കു നമോവാകം!

# 7.ദീപയോടു ചില കാര്യങ്ങൾ

24.10.2018

'അപ്പോം ചുട്ട്,
അടേം ചുട്ട്,
ഇലേം വാട്ടി,
പൊതീം കെട്ടി,
അച്ഛൻവീട്ടീ
വിരുന്നുണ്ണാൻ പോം,'

ചെറുപ്രായത്തിലുള്ള മക്കളെ മടിയിലിരുത്തി ആട്ടിക്കൊണ്ട്, കൊഞ്ചിച്ച് രാഗത്തിൽ ഒരു കാലത്ത് നായർ അമ്മമാർ ചൊല്ലിയിരുന്നതാണ് ഇത്. അവസാന വരി ലേശം ഉച്ചസ്ഥായിയിലാണ് ചൊല്ലുക. ഈ പാട്ട് എങ്ങനെ വന്നുവെന്ന് ദീപയ്ക്ക് അറിയുമോ? പണ്ടു കാലത്ത്, മരുമക്കത്തായം നിലനിന്നിരുന്ന കാലത്ത്, "അന്തസ്സുള്ള നായർസ്ത്രീ" (ഒരു ചർച്ചയിലെ ദീപാ രാഹുൽ ഈശ്വറിന്റെ പ്രയോഗം) സ്വന്തം തറവാട്ടിലേ താമസിക്കൂ, ഭർതൃഗൃഹത്തിൽ രണ്ടു ദിവസത്തിൽ കൂടുതൽ തങ്ങുന്നത് നാണക്കേടായിരുന്നു! ഭർതൃഗൃഹയാത്ര വെറും വിരുന്നു പോക്ക് മാത്രം ആയിരുന്നു! നായർ സ്ത്രീക്കും മക്കൾക്കും ചെലവിനു കൊടുത്തിരുന്നത് സ്വന്തം അമ്മാവനായിരുന്നു, സ്ത്രീയുടെ ഭർത്താവ് ആയിരുന്നില്ല. പിന്നെ പലേ നായർ കൂട്ടുകുടുംബങ്ങളേയും തകർത്തു തരിപ്പണമാക്കിക്കൊണ്ട്, ഇന്ത്യൻ നിയമ വ്യവസ്ഥ മാറി, നൂറ്റാണ്ടുകളായി നിലനിന്നിരുന്ന മരുമക്കത്തായം അഥവാ തായ്‌വഴി മക്കത്തായത്തിനു വഴി മാറി. ദീപ അച്ഛനമ്മമാർക്കൊപ്പം തന്നെയായിരിക്കും വളർന്നു വന്നത്, അല്ലാതെ മരുമക്കത്തായ ആചാരപ്രകാരം ആയിരുന്നിരിക്കില്ല, അമ്മയുടേത് മാത്രമല്ല അച്ഛന്റെ സ്വത്തുവിഹിതവും കിട്ടിക്കാണുകയും ചെയ്യും, അതായത് ഇന്ത്യൻ നിയമ വ്യവസ്ഥ പ്രകാരം.

പിന്നെ സംബന്ധം എന്ന ആചാരത്തെ കുറിച്ച് സ്വാമി Swami Sandeepananda Giri വെടിപ്പായി പറഞ്ഞു തന്നതിനാൽ അത് ആവർത്തിക്കുന്നില്ല. മറ്റേതൊരു സന്ദർഭത്തിലാണെങ്കിലും ഒരു സ്ത്രീ എന്ന നിലയ്ക്ക് എന്റെ അനുഭാവം ദീപയോട് ആയിരുന്നേനെ, പക്ഷേ ദീപയുടേയും ഭർത്താവിന്റേയും വിഡ്ഢിത്തത്തിൽ ഒരു സമൂഹം പഴയ കാലത്തേക്കു കൂപ്പു കുത്തുന്നതു കണ്ട് നിവൃത്തികെട്ടാണ് സ്വാമി അതു ചെയ്തത് എന്ന് അറിയാം. ദീപ-രാഹുൽ വിവാഹം ഇന്ത്യൻ നിയമവ്യവസ്ഥ പ്രകാരം രജിസ്റ്റർ ചെയ്തതും ആയിരിക്കുമല്ലോ അല്ലേ. സംബന്ധം ആയിരിക്കില്ലല്ലോ.

നമ്പൂതിരി ആചാരപ്രകാരം ആൺമക്കൾക്കല്ലേ ശബരിമലയിൽ തന്ത്രിപ്പണി കിട്ടൂ, അതാണല്ലോ, ശബരിമല കോവിലിൽ ശാന്തിപ്പണിക്ക് ഇടിച്ചു കയറാൻ രാഹുൽ നോക്കിയിട്ടും അതു നടക്കാതെ പോയതും. ആചാരപ്രകാരം തെറ്റായ ഒരു കാര്യത്തിന് രാഹുൽ ശ്രമിച്ചതെന്തിന്? സ്വന്തം കാര്യം വന്നപ്പോൾ ആചാരം സ്വാഹ അല്ലേ?

പരമോന്നത കോടതിയുടെ വിധിയെ പരസ്യമായി അവഹേളിച്ച നിങ്ങൾ ഇരുവർക്കും രാഹുലിനെ കൊണ്ടുപോയ വിധം ഇന്ത്യൻ നിയമപ്രകാരം

തെറ്റാണ് എന്ന് ഉറപ്പുണ്ട് ഇല്ലേ? അപ്പോൾ നിങ്ങൾ മനസ്സിലാക്കുക, ഇന്ത്യൻ നിയമം തന്നെയാണ് വലുത്. ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ നിങ്ങൾക്ക് അതു അംഗീകരിക്കേണ്ടി വരും.

പിന്നെ ആദ്യം ആർത്തവാശുദ്ധിയെ കുറിച്ച് വിളമ്പി കാലത്തിനു ചേരാത്ത കോലമായെന്നു ബോദ്ധ്യപ്പെട്ടപ്പോൾ പീരിഡ്സ് അല്ല ഫർട്ടിലിറ്റി ആണ് പ്രശ്നം എന്നായി ദീപ. ഈ വിടുവായത്തരത്തിന്റെ ആന്തരാർത്ഥം എന്ത് അസംബന്ധമാണ് എന്നു ചിന്തിച്ചിട്ടുണ്ടോ? അയ്യപ്പനെ ഇങ്ങനെ അവഹേളിക്കരുത്. ഇതൊന്നും ഭക്തിയല്ല, ഒന്നാന്തരം വിവരക്കേടാണ്.

രാഹുൽ കോടിതിവിധിക്കെതിരെ, അതും സുപ്രീം കോടതി വിധിക്കെതിരെ മണ്ടത്തരങ്ങൾ ചൊല്ലാൻ പുറപ്പെടുമ്പോൾ "ഇത് ചെയ്യരുത്, പരമോന്നത കോടതി വിധിയെ അവഹേളിക്കുന്നത് ഇന്ത്യൻ നിയമവ്യവസ്ഥപ്രകാരം തെറ്റാണ്" എന്ന് 'സഹധർമ്മിണി' എന്ന നിലയ്ക്ക് ഒന്നു ഉപദേശിച്ചിരുന്നെങ്കിൽ, ക്യാമറകൾക്കു മുന്നിൽ നിന്ന് ദീപയ്ക്ക് ഇങ്ങനെ കരയേണ്ടി വരില്ലായിരുന്നു. ഓ, ദൈവത്തിന്റെ പേരു പറഞ്ഞാൽ മതി 'ഹിന്ദുക്കൾ' മുന്നും പിന്നും നോക്കാതെ ചാടിക്കോളും എന്ന നിങ്ങളുടെ ഓവർ കോൺഫിഡൻസ് തൽക്കാലം ഫലം കണ്ടു എന്നതു ശരിയാണ്, പക്ഷേ എക്കാലവും എല്ലാവരേയും പറ്റിക്കാം എന്ന് മോഹിക്കരുത്.

ദയവു ചെയ്ത് ഇനിയെങ്കിലും മാറി ചിന്തിക്കൂ ദീപാ. പൊട്ടക്കാര്യങ്ങൾ പറഞ്ഞ് സ്വാർത്ഥലാഭം കൊയ്യാൻ നടക്കരുത്. നാളത്തെ തലമുറ, നിങ്ങളുടെ ഭർത്താവിനെ പറ്റി വിക്കിയിൽ വായിക്കുന്നത്, ആർത്തവ ലഹള ഉണ്ടാക്കി പെണ്ണുങ്ങളുടെ തുല്യതയ്ക്കു തടസ്സം നിന്ന ഒരു യാഥാസ്ഥിതികൻ എന്നായിരിക്കും, ഗാന്ധിജി എന്ന വൈശ്യനെ അകത്തു കയറ്റാതിരുന്ന, വൈക്കം അമ്പലത്തിനു മുന്നിലെ റോഡിലൂടെ നടക്കുന്നതിന് 'മനുഷ്യർക്ക് ' അയിത്തം കൽപ്പിച്ചിരുന്ന, ജാതിക്കോമരമായിരുന്ന ഇണ്ടംതുരുത്തി മനയിലെ നമ്പൂതിരി കാരണവരെ പോലെ.

ജെൻഡർ ജസ്റ്റിസിനു (ലിംഗ നീതിക്കു) വേണ്ടി സ്ത്രീകൾ മുറവിളി കൂട്ടുന്ന ഇക്കാലത്ത്, ദീപയെ പോലെ പഠിപ്പുള്ള പെണ്ണുങ്ങൾ, അടിമത്തം ഗ്ലോറിഫൈ ചെയ്യുന്നത് പരമ നാണക്കേടാണെന്നു തിരിച്ചറിയണം. വിധിയോട് യോജിപ്പു പ്രകടിപ്പിച്ച് നിന്നിരുന്നെങ്കിൽ ഇപ്പോൾ കിട്ടുന്നതിന്റെ ഇരട്ടി മൈലേജ് ദീപയ്ക്ക് കിട്ടുമായിരുന്നു.

# 8. നൈഷ്ഠിക ബ്രഹ്മചര്യം

26.10.2018

ആചാരങ്ങളെ കുറിച്ച് അറിവുള്ളവർ പറയുന്നത് കേൾക്കുക, മനസ്സിലാക്കുക. ആരെങ്കിലും എന്തെങ്കിലും പറയുന്നതു കേട്ട് ദയവു ചെയ്ത് 'ഹിന്ദുവിനെ തകർക്കുന്നേ 'എന്നു മുറവിളി കൂട്ടി എടുത്തുചാടി നാട്ടിലെ സമാധാനം നശിപ്പിക്കുന്നതിനു കൂട്ടുനിൽക്കരുത് ആരും. ഇന്നല്ലെങ്കിൽ നാളെ പരമോന്നത കോടതി വിധി നടപ്പിലാകും. അതുകൊണ്ട് ഈ പുകിലിനൊക്കെ കൂട്ടുനിന്ന് അയ്യേ യാഥാസ്ഥിതികർ എന്ന് അടുത്ത തലമുറകളെ കൊണ്ട് വിളിപ്പിക്കണോ എന്ന് ആലോചിക്കുക. കലാപം കൂട്ടാൻ എളുപ്പമാണ്, അത് അതിവേഗം ബഹുദൂരം പടർന്നു പിടിക്കും. നാളെ അതിന്റെ അലയൊലി നിങ്ങളേയും ബാധിക്കും, നിങ്ങളുടെ സമാധാനജീവിതവും തകരും. നാണക്കേടുമൂലം ഒതുങ്ങി ഇരുന്ന 'വിശ്വാസി'ക്കൂട്ടത്തിനു ഫ്രാങ്കോച്ചന്റെ പേരിൽ സി.അനുപമയെ തടയാൻ ധൈര്യം കൊടുത്തതും ഈ ആർത്തവലഹള ആണ്.

**Lekshmy Rajeev**

26 October 2018

ശബരിമലയിൽ നൈഷ്ഠിക ബ്രഹ്മചാരി അല്ല പ്രതിഷ്ഠ. ചാനൽ ചർച്ചക്കില്ല- ഇതിനു മറുപടി തരാൻ ആരെങ്കിലും ഉണ്ടെങ്കിൽ വരാം. വെല്ലുവിളിക്കുക അല്ല - ഗുരുക്കന്മാർ മൗനം പാലിച്ച വേദനയിൽ നിന്നും. പറഞ്ഞിട്ടും പ്രയോജനമില്ലെന്നു തോന്നി. ഇപ്പോൾ ഇത് ശ്രദ്ധിക്കാൻ കേരളം മനസ് കാട്ടണം. ക്ഷേത്രം മലയരന്മാരുടേതാണോ?

വിശദമായി പഠിച്ച ശേഷമേ പറയാൻ പറ്റൂ. പക്ഷെ അതാണ് സത്യം എന്ന് തെളിയിക്കാനുള്ള എല്ലാ സാധ്യതകളും കാണുന്നുണ്ട് .

ശബരിമലയിൽ നൈഷ്ഠിക ബ്രഹ്മചാരി അല്ല പ്രതിഷ്ഠ എന്ന് തെളിയിക്കുന്ന ചിലതു ശേഖരിച്ചിരുന്നു. കൂടുതൽ അന്വേഷങ്ങൾക്കു സ്വയം പ്രാപ്തരാവുക. എനിക്ക് കുറച്ചു വിവരങ്ങൾ കൂടെ തരാനാവും . മണ്ഡല കാലം തുടങ്ങുന്നതിനു മുൻപ് കേരളത്തെ ബാധിച്ച ഈ അസംബന്ധം തിരുത്താൻ കഴിയുന്നത്ര ശ്രമിക്കണമെന്ന് പലരും പറഞ്ഞിട്ടുണ്ട്. അല്ലാതെ വെറുതെ പോസ്റ്റ് ഇട്ടു ശ്രദ്ധ പിടിക്കുന്നതല്ല .Swami Chaitanya, Sreechithran Mj ചർച്ചകളിൽ ഇതും കൂടി ഉൾപ്പെടുത്തണം. കൂടുതൽ വിവരങ്ങൾ തരാനാവും . ക്ഷേത്ര തന്ത്രം പഠിക്കുന്ന കുട്ടികൾ ഈ വിഷയത്തിൽ കൂടുതൽ വെളിച്ചം കൊണ്ടുവരേണ്ടതാണ്. നാൽപ്പത്തി ഒന്ന് ദിവസത്തെ വ്രതം മണ്ഡലകാലത്ത് പോകുന്നവർ എടുത്താൽ മതിയാകും. അതൊരു ഐതിഹ്യത്തിന്റെ തുടർച്ചയാണ്. അയ്യപ്പനെ കാട്ടിൽ അയച്ചു കൊല്ലാൻ ശ്രമിച്ചതിന് പന്തളം രാജകുടുംബത്തിന് അയ്യപ്പൻ തന്നെ നിർദേശിച്ച പരിഹാരം. അയ്യപ്പനെ കൊല്ലാൻ കാട്ടിൽ അയച്ച പന്തളം രാജ കുടുംബം ചെയ്താൽ മതി ആ നാൽപ്പത്തി ഒന്ന് ദിവസത്തെ പ്രായശ്ചിത്തം. വ്രതം അവരവരുടെ ആത്മ സംതൃപ്തിക്ക് എത്ര വേണമോ ആകാം. ജീവിതം തന്നെ വ്രതം ആകുന്നവരും ഉണ്ട്. ഈ കണക്കൊന്നും ആചാരമല്ല. കെട്ടു കഥ.

ഒരുവിധം വിവരങ്ങൾ തരാൻ ശ്രീകാന്ത് വിഷ്ണു, എന്നിവർക്ക് സാധിക്കും. Tagged in comment box.

1) ശബരിമല ധർമ്മശാസ്താവ് നൈഷ്ഠിക ബ്രഹ്മചാരി ആണെങ്കിൽ "സ്നിഗ്ധാരാള..." എന്ന് തുടങ്ങുന്ന ധ്യാനത്തിന്റെ മന്ത്രം എന്തിന് ഉപയോഗിക്കുന്നു? സ്നിഗ്ധാരാള എന്ന് തുടങ്ങുന്ന ധ്യാനം പ്രഭ എന്ന ഭാര്യയോടും സത്യകൻ എന്ന് പുത്രനോടും കൂടി ഇരിക്കുന്ന ധർമ്മശാസ്താവിന്റെതാണ്.

2) "ധ്യായേൽ ചാരുജടാനിബദ്ധ മകുടം..." എന്ന് തുടങ്ങുന്ന ധ്യാനമാണ് ശബരിമലയുടേത് എങ്കിൽ അതിന്റെ ഋഷി, ഛന്ദസ്സ്, മൂലമന്ത്രം തുടങ്ങിയവ ഭക്തർക്ക് അറിയാൻ അവകാശം ഉണ്ട്.

3) പട്ടബന്ധം ധരിച്ചിരിക്കുന്നത് കൊണ്ടാണ് നൈഷ്ഠിക ബ്രഹ്മചാരി എന്ന് പറയുന്നതെങ്കിൽ പദ്മനാഭസ്വാമി ക്ഷേത്രത്തിലെ നരസിംഹ സ്വാമി ഇതേ രൂപത്തിൽ പട്ടബന്ധം ധരിച്ചാണ്...അവിടെ സ്ത്രീകൾ പ്രവേശിക്കുന്നുണ്ടല്ലോ.

4) നൈഷ്ഠിക ബ്രഹ്മചാരി ആയ സന്ന്യാസി ആണ് പ്രതിഷ്ഠ എങ്കിൽ സാത്വിക ഭാവമായിരിക്കണം....മുല്ല,പിച്ചി തുടങ്ങിയ മാദക പുഷ്പങ്ങൾ നിഷിദ്ധം ആയിരിക്കണം... പക്ഷേ ശബരിമലയിൽ അങ്ങനെ ഇല്ല...പോരാത്തതിന് ഉഗ്രമൂർത്തികൾക്ക് നിവേദിക്കുന്ന പാനകം അത്താഴ പൂജയ്ക്ക് നിവേദിക്കുന്നു.

5) മൂലബിംബം പട്ട ബന്ധം ധരിച്ചാണ്... പക്ഷേ ഉത്സവബിംബമോ? തികച്ചും യൗവനയുക്തനായ,കിരീടവും അമ്പും വില്ലും ധരിച്ച ധർമ്മശാസ്താവ്..രണ്ടു ഭാവവും തമ്മിൽ പുലബന്ധം പോലുമില്ല.

6) രാഹുൽ ഈശ്വർ എപ്പോഴും വാദിക്കുന്നത് ശബരിമലയിൽ അയ്യപ്പൻ ആണ് ധർമ്മശാസ്താവ് അല്ല എന്ന്... എങ്കിൽ എന്തിനാണ് ധ്വജത്തിൽ ധർമ്മശാസ്താവിന്റെ വാജി വാഹനം? പതിനെട്ടാം പടിക്ക് ഇരുവശവും ധർമ്മശാസ്താവിന്റെ വാഹനമായ പുലിയും ആനയും എന്തിനാണ്?

7) പതിനെട്ടാം പടിക്ക് താഴെ കറുപ്പ് സ്വാമി യും കറുപ്പായി അമ്മയും ഉണ്ട്...കറുപ്പായി അമ്മ സ്ത്രീ അല്ലേ?

8) ഏറ്റവും പ്രധാനമായി ശബരിമല ധർമ്മശാസ്താവിന്റെ തിരുവാഭരണപ്പെട്ടി തുറന്ന് കാണിക്കൂ...അതിൽ പൂർണ്ണ പുഷ്ക്കല വിഗ്രഹം ഉണ്ടല്ലോ....മകരസംക്രമ സന്ധ്യയിൽ അതും വിഗ്രഹസമീപം വയ്ക്കാറുണ്ട്ല്ലോ..അപ്പോൾ നൈഷ്ഠികബ്രഹ്മചര്യം എവിടെ പോകുന്നു.

9) ഹരിവരാസനത്തിലും പുത്രനെ വർണ്ണിക്കുന്നുണ്ട് .

10) ക്ഷേത്രം മലയരന്മാരുടേതാണോ ?

വിശദമായി പഠിച്ച ശേഷമേ പറയാൻ പറ്റൂ.പക്ഷെ അതാണ് സത്യം എന്ന് തെളിയിക്കാനുള്ള എല്ലാ സാധ്യതകളും കാണുന്നുണ്ട്

11.മാളികപ്പുറത്തമ്മ അയ്യപ്പൻറെ പ്രണയിനിയും അമ്മയും ഒന്നുമല്ല- ദുർഗ അല്ലെങ്കിൽ കാളി -അതിനാണ് പൂജ. അവിടെ ആടിനെ അറുത്തു ബലി കൊടുത്തതിനു രേഖകൾ ഉണ്ട്. അപ്പോൾ കാട്ടു ദൈവങ്ങൾ ആണ് നീലിമലവാസനും കാളിയുമെന്നു കരുതേണ്ടി വരും.

12. ബ്രാഹ്മണിക് തന്ത്ര വിദ്യയിൽ പുന:പ്രതിഷ്ഠ നടത്തി പൂർണ്ണമായും നമ്പൂതിരി നിയന്ത്രണത്തിലാക്കാൻ വേണ്ടിയാണ് ശബരിമല ക്ഷേത്രം 1950ൽ

അഗ്നിക്കിരയാക്കിയത്. അതു വരെ മല അരയരുടെ അയ്യപ്പ സങ്കൽപ്പമായിരുന്ന പ്രതിഷ്ഠ പുനപ്രതിഷ്ഠ നടത്തിയപ്പോൾ ശാസ്താ വിഗ്രഹ സങ്കൽപ്പമായി മാറ്റുകയും അയ്യപ്പൻ അതിൽ വിലയം പ്രാപിച്ചു എന്നും പ്രഖ്യാപിച്ചു .. അതോടെ മല അരയൻമാരെ അവിടന്ന് പൂർണ്ണമായും അടിച്ച് പുറത്താക്കി... അടുത്ത കാലത്തായി ധർമ്മ ശാസ്താവിന് പൂർണ്ണ - പുഷ്ക്കല എന്നീ ഭാര്യമാരുണ്ടെന്നും അച്ചൻകോവിലിലെ ധർമ്മശാസ്താ പ്രതിഷ്ഠ ഭാര്യ സമേതനാണ് എന്നും അങ്ങനെയുള്ള ധർമ്മശാസ്താവിന്റെ പ്രതിഷ്ഠയുള്ള ക്ഷേത്രത്തിൽ എങ്ങിനെ യുവതികൾക്ക് വിലക്ക് ഏർപ്പെടുത്താൻ കഴിയും എന്ന ചർച്ച മുറുകിയപ്പോഴാണ് പ്രയാർ ഗോപാലകൃഷ്ണൻ ബോർഡ് പ്രസിഡന്റായപ്പോൾ ശബരിമല അയ്യപ്പ ക്ഷേത്രം എന്ന് പുനർനാമകരണം ചെയ്ത് അയ്യപ്പനെ നൈഷ്ടിക ബ്രഹ്മചാരിയാക്കി വീണ്ടും പ്രചരണം തുടങ്ങിയത്.. തിരുവാഭരണത്തിൽ പൂർണ്ണ - പുഷ്ക്കല രൂപങ്ങൾ ഉണ്ട്.

ലോക നന്മക്കുള്ള ആചാരമാണെങ്കിൽ സംരക്ഷിക്കപ്പെടട്ടെ. അനാചാരം സംരക്ഷിക്കേണ്ട കാര്യം നമുക്കില്ല. നമ്മളെ തമ്മിലടിപ്പിക്കാൻ ആർക്കും നിന്നുകൊടുക്കരുത്.

# 9.വിശ്വാസം-അവിശ്വാസം-ദൈവഭയം-സോഷ്യൽ കണ്ടീഷനിംഗ്

27.10.2018

കുടുംബത്ത് ഒരു സന്യാസിയുണ്ട്, പൊലീസ് പിടിക്കാൻ വരുമ്പോൾ ചുരിദാറിട്ട് ഓടുന്ന, കോടികളുടെ വ്യവസായം നടത്തുന്ന, യമുന പൊല്യൂട്ട് ചെയ്യുന്ന സന്യാസിമാരുള്ളതുകൊണ്ട് പറയട്ടെ, നല്ല പത്തരമാറ്റ് സന്യാസിയാണ്.

ഇടയ്ക്കിടെ വിളിക്കുമ്പോൾ പലേ കാര്യങ്ങളെ കുറിച്ചും ഞങ്ങൾ ദീർഘമായി സംസാരിക്കാറുണ്ട്. അങ്ങനെ ഒരിക്കൽ ഭക്തിയായിരുന്നു വിഷയം. എന്റെ കുടുംബത്തെ രക്ഷിക്കണേ, പണമുണ്ടാകണേ, രോഗം മാറ്റണേ എന്ന കാര്യസാദ്ധ്യ സ്വാർത്ഥ പ്രാർത്ഥനകൾക്ക് അപ്പുറം, ഒരു 'യഥാർത്ഥ' ഭക്തയാകണമെന്ന് ആഗ്രഹിക്കുകയും, അതിനു കഴിയാതെ വരികയും ചെയ്യുന്ന എന്റെ ധർമ്മസങ്കടം ഞാൻ പറഞ്ഞു. വെളിച്ചം വീശാനായി ഡോ.എസ് .രാധാകൃഷ്ണന്റെ വിശ്വാസത്തിലേക്കു വീണ്ടും (Recovery of faith) എന്ന പുസ്തകം വായിച്ചു തുടങ്ങിയെന്നും വായിക്കുമ്പോൾ നന്നായി മനസ്സിലായെന്നു തോന്നുമെങ്കിലും എന്തുകൊണ്ടോ അത് എന്റെ തലയിൽ നിൽക്കുന്നില്ല എന്നും ഞാൻ ആവലാതി പറഞ്ഞു. ഇത്രയൊന്നും ബുദ്ധിമുട്ടേണ്ടതില്ല, സ്വാമി വിവേകാനന്ദന്റെ ഭക്തിയോഗം വായിക്കൂ എന്നു സ്വാമിജി ഉപദേശിച്ചു. കൂട്ടത്തിൽ, ഹിന്ദുമതത്തിൽ നാസ്തികത - ദൈവത്തിലുള്ള അവിശ്വാസം - അംഗീകരിച്ചിട്ടുണ്ടെന്നും അത് പിൻതുടരുന്ന ഒരു വിഭാഗം ഉണ്ടായിരുന്നുവെന്നും അദ്ദേഹം പറഞ്ഞു. ചാർവാകൻ ആണ് ആ ചിന്താസരണിയുടെ പിതാവ്. അതായത് എല്ലാം ഉൾക്കൊള്ളുന്ന - Inclusive - ഒന്നാണ് ഹിന്ദുമതം എന്നാണ് അദ്ദേഹം ഉദ്ദേശിച്ചത്.

ചാർവാകമതം കേമമാണ് എന്നു ഗീർവാണം പറയലല്ല ഉദ്ദേശം. വിശ്വാസിക്കൊപ്പം തന്നെ അവിശ്വാസിയേയും ഉൾക്കൊണ്ടിരുന്ന, നീ ദൈവത്തിൽ വിശ്വസിച്ചേ പറ്റൂ എന്നു പറയാത്ത, സഹിഷ്ണുതയുടേതായ ഒരു രീതി ഹിന്ദുവിന് ഉണ്ടായിരുന്നു എന്നു പറയാനാണ്. ദൈവവിശ്വാസമാണ് ചിലരുടെ വിശ്വാസം എങ്കിൽ, ദൈവവിശ്വാസമില്ലായ്മയാണ് മറ്റു ചിലരുടെ വിശ്വാസം. ഒന്നു ശരിയും ഒന്നു തെറ്റും ആവില്ല. അത്ര തന്നെ. ഭക്തിയുള്ളവർ മാത്രം അമ്പലത്തിൽ പോയാൽ മതി എന്നു നിഷ്കർഷിക്കുവാനും ആർക്കും അധികാരമില്ല. നമ്മുടെ പലേ അമ്പലങ്ങളിലും ചരിത്രം ഉറങ്ങുന്നുണ്ട്, അവയെ പറ്റി രസകരമായതും ദുഃഖകരമായതും മറ്റുമായ അനേകം ഐതിഹ്യങ്ങളും കഥകളുമുണ്ട്. തിരു.ത്ത് പത്മനാഭക്ഷേത്രത്തിൽ, ശുചീന്ദ്രം ക്ഷേത്രത്തിൽ, അങ്ങനെ പഴമ മുറ്റി നിൽക്കുന്ന പലേടത്തും എത്രയോ സമയം ചെലവഴിച്ചിട്ടുണ്ട്.

എല്ലാം കണ്ടു വരുമ്പോൾ നടയടയ്ക്കും, തൊഴാൻ പറ്റാറില്ല എന്നു എന്റെ ഗുരുനാഥനോടു പറഞ്ഞപ്പോൾ 'അങ്ങനെ പുറംമോടിയിൽ ലയിക്കുന്നവർക്ക് അതുമാകാം, ആ പ്രലോഭനങ്ങളെ അതിജീവിച്ച് അകത്തു കയറി തൊഴുന്നവർക്ക് അതും ആകാം,' എന്ന് അദ്ദേഹം ചിരിച്ചു. അത് എനിക്ക് ഒരു വെളിപാട് ആയിരുന്നു.

പിന്നെ അയ്യപ്പന്റെ കാര്യം. ഞാൻ മനസ്സിലാക്കിയേടത്തോളം യോദ്ധാവായ, 'ഞാനും നീയും ഒന്നാണെടേയ്' എന്നു ലളിതമായി പറയുന്ന, മലയരയർ, മുസ്ലീങ്ങൾ, ഈഴവർ എന്നിങ്ങനെ എല്ലാവരുമായും ചങ്ങാത്തം പിടിച്ചിരുന്ന, സമഭാവനയുടെ, സോഷ്യലിസത്തിന്റെ ദൈവമാണ് അയ്യപ്പൻ. രാജ്യത്തിനും സമ്പത്തിനും വേണ്ടി തർക്കിക്കാൻ നിൽക്കാതെ, രാജപദവി പോലും ഉപേക്ഷിച്ച് ഏകാന്തത തേടി കാനനവാസൻ ആയ അവധൂതൻ. അങ്ങനെയെല്ലാമുള്ള വിശാലഹൃദയനായ ആ ദൈവം പെണ്ണിന്റെ ആർത്തവാശുദ്ധി പറഞ്ഞ്, പെണ്ണുങ്ങൾക്ക് വിലക്കപ്പെട്ട പ്രായം നിശ്ചയിക്കുകയില്ല, വിശ്വാസി-അവിശ്വാസി, പുരുഷൻ-സ്ത്രീ, ഹിന്ദു-അഹിന്ദു എന്നു വേർതിരിവു കൽപ്പിക്കില്ല എന്ന് ഞാൻ ഉറച്ചു വിശ്വസിക്കുന്നു. അങ്ങനെയല്ല പെണ്ണുങ്ങൾ കയറിയാൽ സർവ്വവും തകരുമെന്നും വിശ്വസിക്കാം, പക്ഷേ അങ്ങനെ വിശ്വസിക്കുന്നവർ കോടതിയെ സമീപിച്ച് നിയമമാർഗ്ഗം തേടണം.

സോഷ്യൽ കണ്ടീഷനിംഗ് എന്നൊരു സംഗതിയുണ്ട്, അമ്മയുടെ ഗർഭത്തിലായിരിക്കുമ്പോൾ മുതൽ നമ്മൾ കേട്ടു വരുന്ന ചിലത് ബ്രേക്കു ചെയ്യുന്നു എന്നു പറയുമ്പോൾ ഒരു അങ്കലാപ്പുണ്ടാകുന്നത് സാധാരണമാണ്. ദൈവവിശ്വാസം എന്ന് നാമിപ്പോൾ പറയുന്നത് യഥാർത്ഥത്തിൽ ദൈവകോപം വരും എന്ന ഭയമാണ്. നമ്മുടെ നിലവാരം തന്നെയാണ് ദൈവത്തിനും എന്നു നമ്മൾ കരുതിന്നിടത്താണ് ദൈവകോപം എന്ന ചിന്ത ഉടലെടുക്കുന്നത്. നമ്മുടെ മൈൻഡ്സെറ്റ് അല്ല ദൈവത്തിന്റേത്, കോപത്തിന് അതീതയാണ്/അതീതനാണ് ദൈവം എന്നു ചിന്തിക്കുന്നിടത്ത് ഭയം വിട്ടൊഴിയുന്നു.

# 10.കരിമലകയറ്റം കഠിനമെൻ്റയ്യപ്പോ!!!

30.10.2018

ഒരിക്കലോ മറ്റോ ഞാൻ കെട്ടുനിറ കണ്ടിട്ടുള്ളൂ. അതും ഒരു പെരിയസ്വാമിയുടേത്. വീട്ടിൽ വച്ചാണ് കെട്ടുനിറ, പെരിയസ്വാമിക്ക് ഒപ്പം സംഘമായി പോകാനുള്ള ആൺപെൺ സ്വാമിമാരും കുടുംബാംഗങ്ങളും അവിടെയുണ്ടാകും. അന്ന് 'പിഞ്ഞാണസ്വാമി എവിടെ,' എന്ന ചോദ്യം കേട്ട് ചേച്ചിയും ഞാനും അന്തം വിട്ടത് ഇന്നും ഓർമ്മയുണ്ട്. ആചാരാനുഷ്ഠാനങ്ങൾ തീരെ പിടിയില്ലാതിരുന്ന ഞങ്ങൾ ആദ്യമായി കേൾക്കയായിരുന്നു അത്.

മാലയിട്ട അന്നുമുതലുള്ള 41 ദിവസത്തെ സഹനവ്രതം അമ്പരപ്പിക്കുന്നതായിരുന്നു. സൂര്യൻ ഉദിക്കുമ്പോഴേയ്ക്കും ആറ്റിലെ തണുതണുത്ത വെള്ളത്തിൽ മുങ്ങി കുളിച്ച് ഈറനോടെ കോവിലിൽ പോകും. ക്ഷൗരം ചെയ്യില്ല, കാമക്രോധമോഹാദികളിൽ നിന്ന് മനസ്സും ശരീരവും മുക്തമായിരിക്കും. സസ്യാഹാരം മാത്രമേ കഴിക്കൂ. മാലയിട്ടവരെല്ലാം പരസ്പരം സ്വാമി എന്നേ സംബോധന ചെയ്യുമായിരുന്നുള്ളൂ. അതിൽ പ്രദർശിപ്പിച്ചിരുന്ന നിഷ്ഠ, ഒരിക്കൽ പോലും അറിയാതെ പോലും പേരു നാവിൽ വരാത്തത്, അത്ഭുതമായിരുന്നു അന്ന്.

വീട്ടിൽ നിന്ന് ഇറങ്ങുമ്പോഴേയക്കും പെരിയസ്വാമിയുടെ "സ്വാമിയേ...........യ്" വിളിക്കു മറുപടിയായി എല്ലാ കണ്ഠങ്ങളിൽ നിന്നും ' അയ്യപ്പോ' എന്ന വിളി ഉയരും. അചഞ്ചല വിശ്വാസമാണ് കറുത്ത വേഷവും ഇരുമുടിക്കെട്ടുമായി നഗ്നപാദരായി - ശ്രദ്ധിക്കണം നഗ്നപാദരായി - നടന്നു നീങ്ങുന്ന ആ സംഘത്തെ മുന്നോട്ടു നയിക്കുന്നത്. ബസ്സിൽ പോകുമായിരുന്നോ കുറേ ദൂരം എന്ന് അറിയില്ല. എന്തായാലും ഇന്നത്തെ പോലെ പമ്പ വരെ കാറിലും പിന്നെ മല കയറ്റവും ആയിരുന്നില്ല. ശരിക്കും 'കല്ലും മുള്ളും ശബരിമലയ്ക്ക്' എന്ന് ദുർഘടവഴി ഏറെ താണ്ടേണ്ടിയിരുന്നു, അന്ന്. എത്രയോ വർഷങ്ങൾക്കു ശേഷം യേശുദാസ് പറഞ്ഞപ്പോഴോ മറ്റോ ആണ്, മാലയിടുന്നതോടെ ഇടുന്നവരെല്ലാം സ്വയം അയ്യപ്പന്മാരായി മാറുകയാണെന്നും മാലയിട്ടാൽ പിന്നെ സർവ്വചരാചരത്തിലും അവർ സ്വാമിയെ ആണ് ദർശിക്കുന്നതെന്നും അതായിരുന്നു പിഞ്ഞാണി സ്വാമിയുടെ കാതൽ എന്നും മനസ്സിലായത്. തത്വമസി! എത്ര ഉദാത്തമനസ്സുള്ള, ജനകീയനായ ദൈവം എന്ന് അയ്യപ്പനെ പറ്റി ആദരവോടെ അത്ഭുതപ്പെട്ടതും അന്നാണ്! സിംഹാസനത്തിൽ വിരാജിച്ച് അനുഗ്രഹിക്കയല്ല, നമ്മിൽ ഒരാളായി നിന്ന് നമ്മിൽ ചൈതന്യം നിറയ്ക്കുകയാണ്!

മുൻചൊന്ന ആചാരങ്ങൾ എത്രമാത്രം പാലിക്കപ്പെടുന്നുണ്ട് ഇപ്പോൾ? മാലയിടൽ എന്ന ചടങ്ങു മാത്രമുണ്ട്, പക്ഷേ ഇന്നു കോവിലിൽ പോയി - വീട്ടിലല്ല - മാലയിട്ട് കെട്ടുനിറയ്ക്കും, യാത്ര തിരിക്കും, നാളെ ദർശനം കഴിഞ്ഞ് തിരിച്ചെത്തുകയും ചെയ്യും! മാസമുറ എന്ന 'കൊടും അശുദ്ധി' ഇല്ലാഞ്ഞിട്ടും പുരുഷന്മാരുടെ അന്നത്തെ 41 വ്രതം ഇന്നു വെറും 2 നാൾ മാത്രം! സ്വാഭാവികമായും വ്രതാനുഷ്ഠാനത്തിന്റെ കഠിന സഹനങ്ങളും വേണ്ട. താടിയും മുടിയും നീട്ടി പ്രാകൃതരായിട്ടല്ലാതെ ക്ലീൻ ഷേവൻ സുന്ദരന്മാരായി പോകയും ചെയ്യാം! കറുപ്പിനു പകരം കാവി അണിയുന്നത് ലേറ്റസ്റ്റ് ട്രെൻഡ്. ഈ ആചാരങ്ങളെല്ലാം, ആരു മാറ്റി, എപ്പോൾ മാറ്റി, അത് സ്ത്രീകൾക്കടക്കം ആർക്കും ചിന്താവിഷയമേയല്ല, കാരണം പുരുഷന്റെ സൗകര്യാർത്ഥം മാറ്റപ്പെട്ടതാണല്ലോ! ആരേയും കുറ്റപ്പെടുത്തുന്നതല്ല, ഇപ്പോഴത്തെ കാലത്ത് അതു നടക്കുകയില്ല, അത്ര തന്നെ! തങ്ങൾ അനുഷ്ഠിക്കാറില്ലെങ്കിലും പെണ്ണിനെ തടയാൻ പക്ഷേ 41 എന്നതും ആയുധം! ഞങ്ങൾക്ക് ആർത്താവശുദ്ധിയുണ്ടെങ്കിൽ നിങ്ങൾ

മൊത്തം അശുദ്ധരാണ് ഹേ, എന്നു നിവർന്നു നിന്ന് പറയേണ്ട സ്ത്രീജനങ്ങളാകട്ടെ, അയ്യോ ഞങ്ങൾ അശുദ്ധരാണേ എന്നു നിലവിളിച്ച് റെഡി ടു വെയ്റ്റ് പറഞ്ഞ് നാമം ജപിച്ച് മാറി നിൽക്കലും! സ്ത്രീപുരുഷ നീതി ആണ് വിഷയം എന്നു പറഞ്ഞാലുടൻ ചാടിവീഴും ഇതു കുറച്ചുള്ള തുല്യത മതി എന്ന്! അതായത് കാൽച്ചങ്ങലയെ സ് നേഹിക്കുന്ന സ്ത്രീകൾ!

നാമജപത്തിന് എന്നു പറഞ്ഞ് ഇറങ്ങുന്ന സ്ത്രീകൾ ചിലത് അറിയണം. സയൻസ്, അതൊന്നു മാത്രമാണ് ഇവിടെ സ്ത്രീകളുടെ ജീവിതസൗഖ്യം വർദ്ധിപ്പിച്ചിട്ടുള്ളത്, ഗ്യാസ്, മിക്സി, ഫ്രിഡ്ജ്, വാഷിംഗ് മെഷീൻ.... തുടങ്ങിയ സയൻസിലെ കണ്ടുപിടുത്തങ്ങൾ, ആണ് പെണ്ണിന്റെ അദ്ധ്വാനഭാരം കുറച്ചത്, അല്ലാതെ ഒരിക്കലും മതാചാരങ്ങൾ അല്ലേയല്ല! പിന്നെ ദൈവവിശ്വാസം, അതു നമ്മുടെ മനസ്സിൻറെ അത്താണിയാണ്. അതു വേണ്ട എന്ന് ആരും പറയുന്നില്ല, പ്രത്യേകിച്ചും യാതൊരു സോഷ്യൽ സെക്യൂരിറ്റിയും ഇല്ലാത്ത ഈ രാജ്യത്ത്. പക്ഷേ ആചാരങ്ങൾ മനുഷ്യനിർമ്മിതമാണ്, അതും ദൈവവും ഒന്നല്ല എന്നു തിരിച്ചറിയണം.

കളിക്കാൻ കുട്ടികൾക്ക് പുതിയ കളിപ്പാട്ടം കിട്ടിയ പോലാണ്, ചില സ്ത്രീകൾ, 'നൈഷ്ഠിക ബ്രഹ്മചര്യം' എന്ന പുതിയ വാക്ക് എടുത്തിട്ട് വീശുന്നത്. അയ്യപ്പൻ സ്വയം തെരഞ്ഞെടുത്തതാണ് ബ്രഹ്മചര്യം എങ്കിൽ അതു നിലനിർത്താനും അയ്യപ്പനറിയില്ലേ? അയ്യപ്പനെ ഇങ്ങനെ വല കുറച്ചു കാണിക്കണോ? അല്ലെങ്കിൽ തന്നെ നമ്മെ രക്ഷിക്കേണ്ട ദൈവത്തിനെ രക്ഷിക്കാൻ നമ്മൾ തെരുവിലിറങ്ങേണ്ട കാര്യമുണ്ടോ? കേൾക്കുമ്പോഴേ ചിരി വരില്ലേ അത്?

ഇതെല്ലാം ശരിക്കും വിശ്വസിച്ചാണോ സ്ത്രീകൾ തെരുവിലിറങ്ങിയത്? അതോ 'കമ്മ്യൂണിസ്റ്റുകാർ നമ്മളു ഹിന്ദുക്കളുടെ ദൈവങ്ങളെ നശിപ്പിക്കുന്നേ രക്ഷിക്കാൻ ഓടിവായോ' എന്ന ചിലരുടെ ഓത്ത് കേട്ടിട്ടോ? നിങ്ങൾ നാമജപത്തിന് ഇറങ്ങുന്നതോ ഇറങ്ങാത്തതോ ഒന്നും അയ്യപ്പനെ ബാധിക്കുകയേയില്ല, പക്ഷേ ഇറങ്ങുന്നത് ഒരു നാടിന്റെ സ്വൈരജീവിതം തകർക്കാൻ ഉപകരിക്കും. ചിലരുടെ രാഷ്ട്രീയ ലക്ഷ്യങ്ങൾ നേടിയെടുക്കുന്നതിന് കരുക്കളാകേണ്ടതുണ്ടോ എന്നു ആലോചിച്ചു സ്വയം തീരുമാനിക്കുക. പിന്നെ കമ്മ്യൂണിസ്റ്റു വിരോധം ഉണ്ടെങ്കിൽ അതു തീർക്കാൻ ജനാധിപത്യപരമായ മാർഗ്ഗങ്ങൾ അവലംബിക്കുക. എന്തായാലും ഇന്നല്ലെങ്കിൽ നാളെ അവിടെ സ്ത്രീകൾ - നിങ്ങൾ, നിങ്ങളുടെ പെൺമക്കൾ, കൊച്ചുമക്കൾ ആരെങ്കിലും - കയറും. ഉറപ്പ്.

ഒന്നുകൂടി, ഇപ്പോഴത്തെ കാലത്ത് 50 കഴിയുമ്പോഴേയ്ക്കും മല ചവിട്ടാനുള്ള ആരോഗ്യം എത്ര സ്ത്രീകൾക്ക് ഉണ്ടാകും? കാലം മാറിയപ്പോൾ മിയക്കവാറും എല്ലാവർക്കും നേരത്തെ തന്നെ രോഗങ്ങളും വന്നു പെട്ടിട്ടുണ്ട്.

ആർത്തവത്തിന്റെ, ദൈവത്തിന്റെ, പേരു പറഞ്ഞ് കേരളത്തിൽ ലഹള അതും സാമുദായിക ലഹള ഉണ്ടാകുന്നത് ഓർക്കാൻ കൂടി വയ്യ. അതാണ് പേർത്തും പേർത്തും ഈ എഴുത്തുകൾ.

# 11.ബ്രഹ്മഹത്യക്കാരന് ഗോഹത്യക്കാരൻ സാക്ഷി!

15.11.2018

ആചാരം, നൈഷ്ഠിക ബ്രഹ്മചര്യം എന്നീ രണ്ടു വാക്കുകൾ കൊണ്ട് അമ്മാനമാടി, സാമാന്യം ഭേദപ്പെട്ട നിലയിൽ മതസൗഹാർദ്ദം പുലർത്തി ജീവിച്ചിരുന്ന, ഇന്ത്യയിലെ ഏറ്റവും സാക്ഷരരായ ഒരു ജനതയെ സ്ത്രീ വിരുദ്ധരാക്കി, ഇരുണ്ട ഭൂതകാലത്തിലേക്ക് പിൻനടത്തിക്കുന്നതിന് ചിലർ ചിലർക്കു നൽകുന്ന നിരുപാധിക പിന്തുണ കണ്ടപ്പോൾ ഓർമ്മ വന്നതാണ് ഈ പഴഞ്ചൊല്ല്. സെൻസിറ്റീവ് ആയ, പ്രത്യേക സ്ഥാപിത താൽപര്യങ്ങളില്ലാത്ത ഓരോ മലയാളിയും ഇനി വരാൻ പോകുന്ന 41 നാളുകളെ കുറിച്ചോർത്ത് ആശങ്കയിലും ഭയപ്പാടിലും അന്ധാളിപ്പിലും ആയിരിക്കും ഇപ്പോൾ, ഈ വൃശ്ചികത്തലേന്ന്.

ആചാരം എന്ന വാക്ക് ശബ്ദതാരാവലിയിൽ ഒന്നു നോക്കി. നാട്ടുനടപ്പ്, കീഴ്വഴക്കം, ദേശകാലോചിതമായ നടവടി എന്നാണ് ഒന്നാം അർത്ഥം നൽകിയിരിക്കുന്നത്. ദേശകാലോചിതം, അത്രമാത്രമല്ലേ സുപ്രീം കോടതിയും ചെയ്തുള്ളു? ആചാര്യ എന്ന വാക്കിന്റെ വ്യാഖ്യാനത്തിൽ 'പണ്ട് സ്ത്രീകൾ വേദം അഭ്യസിപ്പിക്കുകയും ഉപനയനാദി സംസ്ക്കാരം നടത്തുകയും ചെയ്തിരുന്നു എന്ന് യമസ്മൃതി ' എന്നു കൂടി യദൃച്ഛയാ അതിൽ കണ്ടിരുന്നു കേട്ടോ. അതു കണ്ടപ്പോൾ, ആ സ്ത്രീകൾക്കും ആർത്തവം ഉണ്ടായിരുന്നിരിക്കണമല്ലോ എന്ന് ഞാനൊന്നു ചിന്തിച്ചു പോകയും ചെയ്തു പോൽ.

സാക്ഷരതയും അവബോധവും വിദ്യാഭ്യാസവും യുക്തിയും, എന്തിന് പ്രളയകാലത്ത അതിജീവനപാഠങ്ങൾ പോലും എത്ര പെട്ടെന്നാണ് ദൈവഭയത്തിനു വഴിമാറിയത്! ഭയപ്പെടുത്തുന്നയാളാണോ ദൈവം എന്നു ചിന്തിക്കുവാൻ പോലും കഴിയുന്നില്ലല്ലോ, ഹാ കഷ്ടം! വാട്ട്സാപ്പിലൂടെ തന്ത്രസമുച്ചയം എന്ന പ്രാചീന ഗ്രന്ഥവാഴ്ത്തുകളിലൂടെ ഹിന്ദു ഉദ്ബോധനങ്ങൾ പറന്നു നടക്കുന്നുണ്ട്. നമ്മളിപ്പോൾ ജീവിക്കുന്നത് ആ പ്രാചീന കാലത്തെ രീതികൾ അനുസരിച്ചാണോ എന്നു ചോദിച്ചിട്ട് കാര്യമില്ല, കഥയിൽ ചോദ്യമില്ലല്ലോ.

ഈ വിഷയം നീറിപ്പുകയുകയേ ഉള്ളു, ശബരിമലയിൽ കാട്ടിക്കൂട്ടുന്ന കോപ്രായങ്ങൾ ഭക്തിയല്ല, അതിനു പിന്നിൽ ഉദ്ദേശലക്ഷ്യങ്ങൾ വേറേയുണ്ട്, എന്ന് ആളുകൾ സ്വയം മനസ്സിലാക്കാത്തിടത്തോളം, ഇതങ്ങനെ പ്രിസിപ്പിറ്റേറ്റ് ചെയ്തുകിടക്കും. അന്ധമായ കമ്മ്യൂണിസ്റ്റു വിരോധം, പിണറായി വിരോധം എന്നിവ ഇല്ലാത്തവർ എങ്കിലും ഈ നിർണ്ണായക ഘട്ടത്തിൽ നമ്മൾ തെരഞ്ഞെടുത്ത ഗവണ്മെണ്ടിനെ - കമ്മ്യൂണിസ്റ്റുകാരെ എന്നല്ല - പിന്താങ്ങണം, നമ്മുടെ കേരളം രക്തപങ്കിലമാകാതിരിക്കുക എന്ന മഹത് ലക്ഷ്യത്തിനു വേണ്ടി മാത്രം. അതല്ല മകൻ ചത്താലും വേണ്ടില്ല, മരുമകളുടെ കണ്ണീര്....ലൈനാണെങ്കിൽ പിന്നെ എന്തു പറഞ്ഞിട്ടും കാര്യമില്ല.

അനേകം അനേകം കാര്യങ്ങളിൽ സർക്കാറിനോട് എനിക്കും വിയോജിപ്പുണ്ട് , പലേ കാര്യങ്ങളും - ശശി, ഫ്രാങ്കോച്ചൻ കേസുകൾ പോലെയുള്ള പലതും - കൈകാര്യം ചെയ്യുന്ന വിധങ്ങളിൽ അതൃപ്തിയുണ്ട്, പക്ഷേ അതൊന്നും പ്രതിഫലിപ്പിക്കേണ്ട സമയമല്ല ഇപ്പോൾ. കുടുംബത്തിൽ കാരണവരോട് പലേ അഭിപ്രായവ്യത്യാസം ഉണ്ടായേക്കാം, പക്ഷേ സംഗതികൾ കൈവിട്ടു പോകുന്നു എന്നൊരു പ്രതിസന്ധി ഘട്ടം വന്നാൽ അദ്ദേഹത്തെ/അവരെ കുടുംബാംഗങ്ങൾ പിന്തുണയ്ക്കില്ലേ, അതേ പോലെതന്നെ. അല്ലാതെ അതു ചെയ്യാത്തതെന്ത്, ഇതു ചെയ്തതെന്ത് എന്നു തുടങ്ങി നൂറു

ചോദ്യങ്ങൾക്ക് ഉത്തരം വേണം എന്നു ശഠിക്കേണ്ടത് ഇപ്പോഴല്ല, ഓരോന്നിനും അതിന്റേതായ സമയമുണ്ട് ദാസാ എന്ന് ഓർക്കുന്നതു നന്ന്.

ആരു പിന്തുണച്ചാലും ഇല്ലെങ്കിലും ആരെതിർത്താലും ഇല്ലെങ്കിലും ഇന്നല്ലെങ്കിൽ നാളെ - ക്ഷേത്രപ്രവേശന വിളംബരം കഴിഞ്ഞ് 12 വർഷമെടുത്തു അതു നടപ്പിലാകാൻ എന്നോ മറ്റോ വായിച്ചിട്ടുണ്ട്- ശബരിമല സ്ത്രീ പ്രവേശനം നടന്നിരിക്കും ഉറപ്പ്. പിന്നെന്തിനു കേരളത്തെ വെട്ടി പരിക്കേൽപ്പിക്കണം? പിണറായിയുടെ അഹങ്കാരം, വാശി അങ്ങനെ നൂറു കാരണങ്ങൾ കണ്ടുപിടിച്ചാലും ആ പരിക്ക് തീരാ കളങ്കമായിരിക്കും തീർച്ച. അതിന്റെ തിക്തഫലം ഒരു വിധത്തിൽ അല്ലെങ്കിൽ മറ്റൊരു വിധത്തിൽ ഓരോ മലയാളിയും അനുഭവിക്കുകയും ചെയ്യും.

## 12.കഷ്ടേ കഷ്ടതരം!

16.11.2018

'വെറും ആറേ ആറു പെണ്ണുങ്ങളെ' പേടിച്ച് ഒരു വലിയ പറ്റം പ്രതിഷേധക്കാർ! ആളുകളുടെ സഞ്ചാര സ്വാതന്ത്ര്യം തടയുന്ന, ഭരണഘടനയേയും പരമോന്നത കോടതിയേയും വെല്ലുവിളിക്കുന്ന ആ ജനക്കൂട്ടത്തെ നാമജപക്കാർ, ഭക്തർ, വിശ്വാസികൾ എന്നൊന്നും വിളിച്ച് ബഹുമാനിക്കാനാവില്ല. ഇതാണോ അയ്യപ്പഭക്തി പോലും? പൊറുക്കില്ല കൂട്ടരേ അയ്യപ്പസ്വാമി നിങ്ങളോട്. അത്ര ഉദാത്ത ദൈവസങ്കൽപ്പത്തെ ആണ് നിങ്ങൾ അവഹേളിച്ചത്.

കാലമേറെ ചെന്നിട്ടായാലും നിങ്ങൾക്കു നേരം വെളുക്കും, നിങ്ങളുടെ പിൻതലമുറകൾ നിങ്ങളെ പിന്തിരിപ്പന്മാർ എന്നു വിളിച്ച് ആക്ഷേപിക്കുന്നത് നിങ്ങൾ കേൾക്കേണ്ടി വരും. 'മനുഷ്യരെ' വഴി നടത്തിക്കാതെ 'ആചാരം സംരക്ഷിച്ച' കാരണവരുടെ ഇണ്ടൻതുരുത്തി മന (വൈക്കം) ഇപ്പോൾ ചെത്തുതൊഴിലാളി ഓഫീസോ മറ്റോ ആണ്, അറിയുമല്ലോ അല്ലേ? അതാണ് കാവ്യനീചി എന്നു പറയുന്നത്.

അതീവ സുരക്ഷ നിലനിർത്തേണ്ട സ്ഥലത്ത്, മുളയിലേ നുള്ളാതെ, ഇത് വളർന്നു വലുതാകാൻ അനുവദിച്ചത് പക്ഷേ എന്തായാലും അക്ഷന്തവ്യമായ അപരാധമായി പോയി. അന്താരാഷ്ട്രതലത്തിൽ നമ്മുടെ വിലയിടിച്ചു കാണിക്കുന്ന നടപടി. സുരക്ഷാവിലക്കൊന്നും അന്താരാഷ്ട്ര തലത്തിൽ ഏർപ്പെടുത്താതിരുന്നാൽ നമുക്കു കൊള്ളാം.

# 13.Sabarimala Verdict on women entry

21.11.2018

I was reading the original English verdict when I suddenly felt an urge to translate its introduction part into Malayalam. Of course I have read the abridged Malayalam version released by the Govt. of Kerala, but this introductory part was skipped in it.

The introduction is beautiful, simply beautiful and poetic to an extent, with its narrative style quoting Susan B. Anthony and Henry Ward Beecher. It clearly observes that women were and are oppressed by patriarchy, but the irony is that this statement is simply ignored by the women themselves in this most literate State of India. The problem now for the womenfolk who oppose temple entry of womenfolk or a set of humans, I would like to say, is observance of customs and practices only and not Gender justice at all. I don't blame anybody, I do accept that religious belief is blind, above all logic, may be because people hold it to their hearts!

I'm dead sure that all religions had been and have been imposing taboos on women and women only. Please have a look at this statement made by the Thanthri of Sabarimala Temple in the Verdict:

" ……as a part of the 'Vruthum', the person going on pilgrimage separates himself from all family ties for 41 days and during the said period either the woman leaves the house or the man resides elsewhere in order to separate himself from all family ties….and anyone who cannot fulfil the said Vruthum cannot enter the temple…The respondent no. 4 has also averred that the said condition of observance of 41days Vruthum is not applicable to women alone and even men who cannot observe the 41 days Vruthum due to births and deaths in the family, which results in breaking of Vruthum, are also not allowed to take the pilgrimage that year."(pages 31 and 32 of the verdict.) I'm sure none of the Mallu men follow these observances now - now it's not practical too, not blaming at all – but there is no restriction for them. Yes, the restriction is for women and women only! So finally it comes back to the point that "periods"- without which there would not have been human race at all - is the real problem!

The women are fighting against such a beautiful law structured for them, and that too in the name of the most democratic God, Lord Ayyappa . Sigh....

This is the link to the verdict.

# 14.ആണിന്റെ ബ്രഹ്മചര്യം പെണ്ണിന്റെ ബാദ്ധ്യതയല്ല, ആസ് സിംപിൾ ആസ് ദാറ്റ്

9.12.2018

ഈയിടെയായി 'ആചാര സംബന്ധമായ' ഓൺ ലൈൻ, ഓഫ് ലൈൻ ഹോം വർക്ക് ഇഷ്ടം പോലെ കിട്ടുന്നുണ്ട്. എന്തെങ്കിലും എഴുതുമ്പോൾ കഴിയുന്നത്ര ആധികാരികത വേണമെന്ന് ആഗ്രഹമുള്ളതു കൊണ്ട് റഫർ ചെയ്യാതെ എഴുതാൻ തോന്നാറുമില്ല.

ഒരു fb കമന്റിൽ Survey of Travancore എന്ന പഴയ പുസ്തകത്തിൽ ശബരിമലയിലെ പെണ്ണു കേറായ്മ പണ്ടേയുണ്ട് എന്നു പരാമർശമുണ്ട് എന്ന് ഒരാൾ പറഞ്ഞു. വളരെ കഷ്ടപ്പെട്ട് ഞാൻ അതു ഡൗൺലോഡ് ചെയ്തു. അത് ഒരു വോള്യം മാത്രമാണ്, അതിൽ ഇക്കാര്യം ഇല്ല എന്നു മനസ്സിലാക്കി, അടുത്ത വോള്യം ഒട്ടു കിട്ടിയതുമില്ല. പക്ഷേ നെറ്റിൽ തിരഞ്ഞപ്പോൾ പല ഇംഗ്ലീഷ് പത്രങ്ങളും അത് സൂചിപ്പിച്ചിരിക്കുന്നുവെന്നു കണ്ടു, ചിലർ ലിങ്ക് തന്നിരുന്നുവെങ്കിലും അതൊന്നും അങ്ങോട്ടേയ്ക്ക് എത്തിയതുമില്ല. വോള്യം 1, 2 എന്നിങ്ങനെ കേരള കൗൺസിൽ ഫോർ ഹിസ്റ്റോറിക്കൽ റിസേർച്ച് സൈറ്റിൽ കാശു കൊടുത്തു കിട്ടുമെന്നു കണ്ടു, അതിന് ഞാൻ ശ്രമിച്ചതുമില്ല. റെഫർ ചെയ്ത വോള്യത്തിൽ തന്നെ സ്ഥലപ്പേരുകൾ അടക്കം ഇപ്പോൾ എല്ലാം വ്യത്യസ്തമാണ് എന്നു കണ്ടു. അന്ന് ആണുങ്ങൾ തോർത്തുമുണ്ടു മാത്രം ഉടുത്തും പെണ്ണുങ്ങൾ മാറു മറയ്ക്കാതെയും നടന്ന, വിറകടുപ്പിൽ വച്ചു മാത്രം ആഹാരം പാകം ചെയ്തിരുന്ന കാലമാണ്, പിന്നെ ഇക്കാര്യത്തിനു മാത്രം എന്തിന് അതിനെ ആശ്രയിക്കണം എന്ന എന്റെ ലോജിക്കിൽ ഞാനെത്തി, തിരഞ്ഞു സമയം കളയലും അവസാനിപ്പിച്ചു.

പിന്നീട് സുപ്രീം കോടതി ഇംഗ്ലീഷ് വിധി വായിച്ചപ്പോഴാണ് എല്ലാവരും അതിൽ നിന്നാണ് ആ പേരുകൾ സംഘടിപ്പിച്ചത് എന്നു മനസ്സിലായത്. പേജുകൾ 349, 350, 389, 401 ൽ 1893 ലും 1901 ലും 2 ഭാഗങ്ങളായി പ്രസിദ്ധീകരിക്കപ്പെട്ട Memoir of Survey of the Travancore and Cochin States നെ കുറിച്ചു പരാമർശിക്കുന്നുണ്ട്. അതിൽ നിന്നുള്ള ഒരു ഉദ്ധരണി പേജ് 350 ഇങ്ങനെ നൽകിയിരിക്കുന്നു:

'…old women and young girls, may approach the temple, but, those who have attained puberty and to a certain time of life are forbid to approach, as all sexual intercourse in that vicinity is averse to this deity…'

പുരുഷന്മാർ 41 ദിവസം അനുഷ്ഠിക്കുന്ന കഠിന വ്രതത്തെ പറ്റി ചിലർ സമർപ്പിച്ച നിരവധി പേജുകൾ തന്നെയുണ്ട് വിധിയിൽ, എന്നിട്ടാണ് ഈ പരാമർശം എന്നോർക്കണം. വിധിയിലെ ഒരു പരാമർശം കൂടി:

Its effect is to impose the burden of a man's celibacy on a woman and construct her as a cause for deviation from celibacy. (page 247)

അതു തന്നെ, ആണിന്റെ ബ്രഹ്മചര്യം പെണ്ണിന്റെ ബാദ്ധ്യതയല്ല, അത്ര തന്നെ. ആസ് സിംപിൾ ആസ് ദാറ്റ്.

# 15.ഭയം, ആകെ മൊത്തം ഭയം!

15.12.2018

നാലു പെണ്ണുങ്ങൾ ശബരിമല കയറിയാൽ തകർന്നു വീഴും കേരളം എന്നു കരുതാനും ആളുണ്ട് അതും സാക്ഷരത ഏറ്റവും കൂടുതലുള്ള ഈ സംസ്ഥാനത്ത് എന്നത് ആദ്യം എനിക്കും ഞെട്ടലായിരുന്നു. പിന്നെ കൂടുതൽ പഠിച്ചപ്പോൾ മനസ്സിലായി, ഭയം, ആകെ മൊത്തം ഭയം, അതാണ് ഈ മോഡേണ് കേരളത്തെ ഇപ്പോൾ ഭരിക്കുന്നത്. എല്ലാം ഉണ്ടെങ്കിലും സുരക്ഷിതത്വബോധം എന്നൊന്നില്ല! സോഷ്യൽ സെക്യൂരിറ്റി എന്നൊരു സംഭവം ഇവിടെ ഇല്ലേയില്ല, ഫലം ആശ്രയത്തിനു ദൈവം മാത്രം. സയൻസ് നമ്മുടെ ജീവിതരീതി പരിഷ്കരിച്ചു, പക്ഷേ ചില ആചാരങ്ങൾ അതു മാത്രം 18-ആം നൂറ്റാണ്ടിലേതു തന്നെ മതി! വല്ലാത്ത മാനസികാവസ്ഥ തന്നെ.

ഈ അരക്ഷിതത്വബോധം എന്തുകൊണ്ട്, ഇതു മാറ്റാൻ എന്തു വഴി എന്നാണ് സർക്കാരുകൾ പഠിക്കേണ്ടത്, പ്രവർക്കേണ്ടത്. ജയാ സോമന്റെ പോസ്റ്റ് വായിക്കുക:

**Jaya Soman**

12 December 2018

നാലു പെണ്ണുങ്ങൾ മല കയറിയാൽ തകർന്നു വീഴുന്ന മതം... !

നാലു കുട്ടികൾ നാടകം കളിച്ചാൽ ഒലിച്ചു പോകുന്ന മതം... !

ആത്മഹത്യ പാപം ആണന്ന് പഠിപ്പിക്കുന്ന മത വിഭാഗക്കാർ ദൈവത്തിന് വേണ്ടി ആത്മഹത്യ ഭീഷണി ..

കൊള്ളാം.. വിശ്വാസം ഇത്രക്ക് കൂതറയാണോ...?
ഇതൊക്കെ കേരളത്തിൽ തന്നെയാണല്ലോ നടക്കുന്നതു ...What a pity and shame to our so called progressive State

## 16.LGBT (QIA+)

16.12.2018

ശബരിമല വിധി വായിച്ചപ്പോൾ ആദ്യം മനസ്സിലേക്കോടി വന്നത് അപ്പോൾ എൽജിബിറ്റിക്യുഐഎ+ കാർക്കോ എന്ന ചോദ്യമാണ്. അന്നത്തെ കാലാവസ്ഥയിൽ എരിതീയിൽ എണ്ണ വേണ്ട എന്ന് നിശ്ശബ്ദമായി. പക്ഷേ പിന്നീടാരോ ഇക്കാര്യം എഴുതിയിരുന്നു. ഇക്കാര്യത്തിൽ തീരുമാനം എടുക്കാൻ തന്ത്രി ലേശം ബുദ്ധിമുട്ടും, കാരണം 18 ഉം 12 ഉം നൂറ്റാണ്ടുകളിലെ പുസ്തകങ്ങളിലൊന്നും ഇതേ കുറിച്ച് പറയുന്നില്ലല്ലോ. നമ്മൾ ഈ 21-ആം നൂറ്റാണ്ടിൽ ജീവിക്കുന്നത് ഗ്യാസും ഇലക്ട്രിസിറ്റിയും ഫോണും ഒന്നും ഉപയോഗിക്കാതെ ആ പുസ്തകങ്ങൾ പറയുന്നത് പ്രകാരമാണല്ലോ.

എന്തായാലും അവരുടെ സ്ത്രീവേഷമാണ് പ്രശ്നമായത്, അതെ, എന്നും എപ്പോഴും സ്ത്രീകളാണല്ലോ പ്രശ്നം - അയ്യപ്പസ്വാമിക്കൊഴികെ. 50 കഴിഞ്ഞാൽ കയറാമല്ലോ, 10 നു മുമ്പ് കയറാമല്ലോ, മറ്റ് അമ്പലങ്ങളിൽ പോകാമല്ലോ എന്നും മറ്റും വളരെ ഉദാരമതികൾ ആയി ചിലർ സ്ത്രീകളെ ആശ്വസിപ്പിക്കുന്നതും കാണാറുണ്ട്. എന്നാൽ പിന്നെ എന്റെ അമ്മ/ സഹോദരി/ ഭാര്യ/മകൾ എന്നിവർക്കു ബാലികേറാമലയായിടത്ത് ഞാനും അപ്പോഴേ പോകുന്നുള്ളു എന്ന് തീരുമാനിക്കാത്തതെന്താണ് ഹേ എന്നു ചോദിക്കാൻ തോന്നാറുണ്ട്.

(LGBT(QIA+) നെ പറ്റി ചിലത് എഴുതിക്കൊണ്ടിരിക്കുമ്പോഴാണ് വാർത്ത കണ്ടത്.

# 17.ഇരട്ടത്താപ്പ്

26.12.2018

സുപ്രീം കോടതി വിധിയെ ആദ്യം സ്വാഗതം ചെയ്തവരാണ് ബിജെപി കോൺഗ്രസ്സ് നേതാക്കൾ. കാരണം അവരിൽ വക്കിലന്മാർ (അവരുടെ ചോറാണല്ലോ ഭരണഘടന) സഹിതം ഉണ്ട്. വക്കിലല്ലെങ്കിൽ കൂടി മറ്റുള്ളവർക്കു ഒരു രാജ്യത്തു ജീവിക്കുമ്പോൾ ആ ഭരണഘടന പാലിക്കേണ്ടത് ആണ് എന്നറിയുകയും ചെയ്യാം. കുപ്രചരണത്തിന്റെ ഫലമായി കുറേ സ്ത്രീകൾ തെരുവിലറങ്ങി, അവരെ കാര്യം പറഞ്ഞു മനസ്സിലാക്കാൻ ബാദ്ധ്യതപ്പെട്ടവർ, അതു ഭരിക്കുന്ന പാർട്ടിയുടെ മാത്രം ഉത്തരവാദിത്വമല്ല, നാളെ ഭരിക്കാൻ കോപ്പു കൂട്ടുന്നവരുടേയും ഇതുവരെ ഭരിച്ചിരുന്നവരുടേയും കൂടി ആണ്, അതു ചെയ്തില്ലെന്നു മാത്രമല്ല അവരെ പിന്തുണയ്ക്കുകയും ചെയ്തു. അങ്ങനെ ശബരിമലയെ ' പെണ്ണുകേറാമല' ആക്കാൻ ശ്രമിക്കുന്നവർ വായിക്കുക, ബ്ലാ ബ്ലാ എന്നല്ലാതെ നല്ല അടുക്കിനു മിനേഷ് രാമനുണ്ണി പറയുന്ന കുറുമാറ്റത്തിന്റെ കഥ.

പെണ്ണുകേറാമല ഇന്നല്ലെങ്കിൽ നാളെ പെണ്ണു കയറിയ മല ആകും, അന്ന് ആക്രമിക്കാനായി ചീറിയടുത്തവരുടെ, ചീമുട്ടയും കല്ലും തേങ്ങയും എറിഞ്ഞവരുടെ, ചാണകവെള്ളം തളിച്ചവരുടെ പിന്മുറക്കാരായ പെണ്ണുങ്ങളും ഉണ്ടാകും, ഉറപ്പ്.

Minesh Ramanunni യുടെ പോസ്റ്റ്.

Quote:

അയ്യപ്പ ജ്യോതിയൊക്കെ തെളിയുന്ന ദിവസമാണല്ലോ. പരിപാടിക്ക് പോകാനൊരുങ്ങുന്നവർക്കായുള്ള ഒരു എച്ച് & സി ഗൈഡ് പ്രസിദ്ധീകരിക്കുന്നു.

1 ) ശബരിമല സ്ത്രീ പ്രവേശനത്തിൽ ആർ എസ് എസിന്റെ പ്രഖ്യാപിത നിലപാട് ?

ശബരി മലയിൽ സ്ത്രീകൾ പ്രവേശിക്കുന്നതിനോട് അനുകൂലമാണ് .

2 ) 'ആർത്തവം അശുദ്ധിയല്ല. ആർത്തവത്തിന്റെ പേരിൽ സ്ത്രീകളെ ശബരിമലയിൽ നിന്ന് മാറ്റി നിർത്തരുത് ' എന്ന ഫെയ്സ്ബുക് പോസ്റ്റ് എഴുതിയത്?

കെ സുരേന്ദ്രൻ (ബി ജെ പി ജനറൽ സെക്രട്ടറി)

3 ) ശബരിമലയിൽ സ്ത്രീകളെക്കൂടി പ്രവേശിപ്പിക്കണം എന്ന് മാതൃഭൂമിയിൽ ലേഖനം എഴുതിയത് ?

ഓ. രാജഗോപാൽ (ബി ജെ പി എം എൽ എ)

4 ) 'ശബരിമലയിൽ സ്ത്രീകൾ പ്രവേശിക്കുന്നുണ്ട്. അവിടെ വിവാഹവും ചോറൂണും നടക്കുന്നുണ്ട് 'എന്ന് ദേവസ്വം ബോർഡിനു കത്തെഴുതിയത് ?

കുമ്മനം രാജശേഖരൻ(ബി ജെ പി മുൻ സംസ്ഥാന അധ്യക്ഷൻ)

5 ) പട്ടാളത്തെ ഉപയോഗിച്ചിട്ടായാലും സ്ത്രീ പ്രവേശനം സാധ്യമാക്കണം എന്ന് അഭിപ്രായപ്പെട്ടത് ?

സുബ്രഹ്മണ്യം സ്വാമി (ബി ജെ പി നേതാവ്)

6 ) സുപ്രീം കോടതിയുടെ വിധി ഹിന്ദുമതത്തിന്റെ സഹിഷ്ണുതയുടെ വൈവിധ്യങ്ങളെ ഉൾക്കൊള്ളാനുള്ള കഴിവിന്റെ തെളിവാണ് എന്ന് അഭിപ്രായപ്പെട്ടത് ?

മേനക ഗാന്ധി (ബി ജെ പി കേന്ദ്ര മന്ത്രി)

7 ) 'എവിടെ പുരുഷന് പ്രവേശനമുണ്ടോ അവിടെ സ്ത്രീക്കും പ്രവേശനം കൊടുക്കണം. ഇതാണ് സംഘത്തിന്റെ പൊതുവായ നിലപാട് ' എന്ന് ആർ എസ് എസ് പ്രസിദ്ധീകരണമായ കേസരി വാരികയിൽ ലേഖനം എഴുതിയത് ?

ആർ ഹരി (ആർഎസ്എസ് ബൗദ്ധിക് പ്രമുഖ്)

8 ) ശബരിമല സ്ത്രീ പ്രവേശനത്തിനെതിരെ നടക്കുന്ന പ്രേതിഷേധങ്ങളെ പരിഹസിച്ചു' അന്യ മതക്കാർക്ക് പോലും കയറാവുന്ന അമ്പലത്തിൽ സ്ത്രീകൾ കയറുന്നതിനെതിരെ എന്തൊരു ആൾക്കൂട്ടം' എന്ന് ടീറ്റ് ചെയ്തത് ?

ടി ജി മോഹൻ ദാസ് (ബി ജെ പി ഇന്റലക്ചൽ സെൽ കൺവീനർ )

9 ) ശബരിമല ഒരു സുവർണാവസരമാണ് എന്ന വിഖ്യാത പ്രസ്താവന ആരുടേതാണ് ?

പി എസ് ശ്രീധരൻ പിള്ള (ബി ജെ പി സംസ്ഥാന അധ്യക്ഷൻ)

10 ) ശബരിമല വിധിയെ സ്വാഗതം ചെയ്തു കൊണ്ട് ആയിരംവര്ഷമായി പിന്തുടരുന്ന ആചാരങ്ങളാണെന്ന പേരില് പോലും സ്ത്രീകള്ക്കു വിലക്കുകല്പിക്കുന്നതു യുക്തിസഹമല്ലെന്നു അഭിപ്രായപ്പെട്ടത് ?

ഭയ്യാജി ജോഷി (ആർ എസ് എസ് ജനറൽ സെക്രട്ടറി )

കൊടി പിടിക്കാതെ ജ്യോതി തെളിയിക്കാൻ പ്ലാനിടുന്ന കോൺഗ്രസ്സുകാർക്ക് വേണ്ടി ,

11 )ഓഫിഷ്യൽ ടീറ്റർ ഹാൻഡിൽ വഴി ശബരിമല വിധിയെ സ്വാഗതം ചെയ്ത ദേശീയപാർട്ടി?

ഇന്ത്യൻ നാഷ്ണൽ കോൺഗ്രസ്

12) ശബരിമലയിൽ സ്ത്രീ പ്രവേശനം അനുവദിക്കണം എന്നാണു തന്റെ അഭിപ്രായമെന്ന് പറഞ്ഞ കോൺഗ്രസ് നേതാവ്

രാഹുൽ ഗാന്ധി (കോൺഗ്രസ് പ്രധാനമന്ത്രി സ്ഥാനാർഥി)

അപ്പോൾ എല്ലാവർക്കും സുവർണാവസര ആശംസകൾ !Unquote.

സ്ത്രീകളുടെ സ്വാതന്ത്ര്യം ഹനിക്കുന്ന ഒരു നിമയത്തിനും കമ്മീഷൻ കൂട്ടു നിൽക്കില്ല എന്ന് നാഷണൽ കമ്മീഷൻ ഫോർ വിമൻ ചെയർ പേഴ്സൺ ശ്രീമതി. രേഖാ ശർമ്മ പറയുന്നുണ്ട്.

# 18.പഞ്ചമിയെന്നും റൂബിയെന്നും പേരുള്ള രണ്ട് ബേബി ആക്ടിവിസ്റ്റുകൾ

28.12.2018

പഞ്ചമി - കേരളം-1906-07, യാഥാസ്ഥിതികരുടെ കടുത്ത എതിർപ്പ് അവഗണിച്ച് പഞ്ചമി എന്ന 8 വയസ്സുകാരി ദളിത് പെൺകുട്ടി അയ്യൻകാളിക്കൊപ്പം ഊരൂട്ടമ്പലം സ്കൂളിൽ കയറി. കോപാന്ധരായ ജനക്കൂട്ടം സ്കൂളിന് തീയിട്ടു, അന്നു തീ പിടിച്ച ബെഞ്ചിന്റെ അവശിഷ്ടം ഇന്നും സ്കൂളിൽ സൂക്ഷിച്ചിരിക്കുന്നു. കഴിഞ്ഞ വർഷം പഞ്ചമിയുടെ അനന്തരതലമുറക്കാരി ആതിരയെ സ്കൂളിൽ ആദരിച്ചു. 1910 ൽ തിരുവിതാംകൂർ ഭരണകൂടം സഹവിദ്യാഭ്യാസ തീരുമാനമെടുത്തു.

റൂബി ബ്രിഡ്ജസ്-അമേരിക്ക-നവംബർ 14, 1960, യാഥാസ്ഥിതികരുടെ കടുത്ത എതിർപ്പ് അവഗണിച്ച് റൂബി ബ്രിഡ്ജസ് എന്ന 6 വയസ്സുകാരി ആഫ്രിക്കൻ-അമേരിക്കൻ പെൺകുട്ടി പൊലീസുകാർക്കൊപ്പം വില്യം ഫ്രാന്റ്സ് എലിമെന്ററി സ്കൂളിൽ പ്രവേശിച്ചു. ചിത്രം ഇവിടെ കാണാം. 1954 ൽ കോടതി ഉത്തരവിട്ടിരുന്നു. പക്ഷേ ആദ്യം നടപ്പിലായത് 1960 ൽ മാത്രം. ടെസ്റ്റിൽ കറുത്തവർ തോറ്റു പൊയ്ക്കൊള്ളും എന്ന കണക്കു കൂട്ടലിൽ സ്കൂൾ അധികൃതർ ടെസ്റ്റു വച്ചു, പക്ഷേ റൂബി അടക്കം 5 പേർ അതിൽ ജയിച്ചു. പോയ വഴിയിൽ സ്കൂളിനു പുറത്ത്, കൂകി വിളിക്കുന്ന തന്റെ നേർക്ക് സാധനങ്ങൾ എറിയുന്ന ജനക്കൂട്ടത്തെ റൂബിക്കു നേരിടേണ്ടി വന്നു, വെളുത്ത കുട്ടികളെ മുഴുവൻ മാതാപിതാക്കൾ റൂബിയുടെ ക്ലാസ്സിൽ നിന്നു മാറ്റി, റൂബിയെ പഠിപ്പിക്കാൻ തയ്യാറായത് ബാർബറാ ഹെന്റി എന്ന ഒരേയൊരു ടീച്ചർ മാത്രം. വെളുത്ത കുട്ടികൾ, കളിപ്പാട്ടങ്ങളായ കറുത്ത പാവക്കുട്ടികളെ കൊച്ചു ശവപ്പെട്ടികളിൽ കിടത്തി, റൂബിയെ കരയിച്ചു.

1957 ൽ വേറൊരു കുട്ടി ഹൈസ്കൂളിൽ പ്രവേശിച്ചിരുന്നു.

പഞ്ചമി കേരളത്തിലെ സ്കൂളിൽ കയറി 53 വർഷശേഷം ആണ് അമേരിക്കയിൽ റൂബി സ്കൂളിൽ കയറിയത്. മഹാത്മാവായ അയ്യൻകാളിയെ പോലെ കാലത്തിനു മുന്നേ നടന്നവർ ഇവിടെ ഉണ്ടായിരുന്നു.

ഇന്നും ഓർമ്മിക്കപ്പെടുന്ന പേരുകൾ, ആദരിക്കപ്പെടുന്നവർ, പഞ്ചമി, റൂബി, ബാർബറാ എന്നിവരാണ്, അല്ലാതെ കൂകി വിളിച്ച, സാധനങ്ങൾ എറിഞ്ഞ ജനക്കൂട്ടമല്ല. അന്ന് അതു ചെയ്ത കാലത്ത് അവർ വലിയ വീരശിരോമണികൾ ആയിരുന്നിക്കും, പക്ഷേ കാലത്തിന്റെ ചവറ്റുകൊട്ടയിലായിരുന്നു അവരുടെ സ്ഥാനം. എന്നും എല്ലാക്കാലത്തും മുന്നേ പോകാൻ കുറച്ചു പേരേ ഉണ്ടാവൂ, ആ മുന്നേറ്റത്തെ എതിർക്കാൻ വലിയ ജനസഞ്ചയം ഉണ്ടാകും, പക്ഷേ അവർ ഭാവിയിൽ വിസ്മരിക്കപ്പെടും.

അതിപ്പോ സ്കൂളല്ലേ അതുപോലല്ലോ ഇതു ദൈവകാര്യമല്ലേ എന്നങ്ങ് ആശ്വസിക്കാം, എതിർപ്പു തുടരാം. റൂബിയുടേയും എതിർപ്പുകാരുടേയും പടങ്ങൾ ഫേസ്ബുക്ക് പോസ്റ്റ് കമന്റുകളിൽ ഉണ്ട്.

# 19.പെണ്മലകയറ്റം

02.01.2019

സ്ത്രീകൾ എവറസ്റ്റിലെത്തി, ചന്ദ്രനിൽ കാലു കുത്തി എന്നതു പോലെയുള്ള മഹത് കാര്യമാണ് വിലക്കപ്പെട്ട പ്രായത്തിലുള്ള രണ്ടുപേർ ശബരിമലയിൽ എത്തി അയ്യപ്പദർനം നടത്തിയത് എന്നൊന്നും കരുതുന്നില്ല, ആരേയും മുറിവേൽപ്പിച്ചുകൊണ്ട്, യുദ്ധം ജയിച്ചേ എന്ന മട്ടിലുള്ള അമിതാഹ്ലാദത്തിൽ താൽപ്പര്യവുമില്ല. പക്ഷേ അന്നത്തെ ആ ഓടിക്കലുണ്ടല്ലോ, വിരലിലെണ്ണാവുന്ന പെണ്ണുങ്ങളെ ദൈവനാമത്തിൽ എന്ന് പേപ്പട്ടികളെ എന്നതു പോലെ അക്രമാസക്തരായ ഒരു വലിയ ആൺകൂട്ടം ഓടിച്ച ഓടിക്കൽ, അത് മറക്കാനാവില്ല. അത് പെണ്ണെന്ന നിലയിൽ എന്റെ ആത്മാഭിമാനത്തിനേറ്റ മുറിവായിരുന്നു. അന്നു മുതൽ ഇന്നുവരെ ചോര ഇറ്റിക്കൊണ്ടരുന്ന മുറിവ്. ആ മുറിവിൽ പുരട്ടിയ ലേപനം ആണ് എന്നെ സംബന്ധിച്ചിടത്തോളം ഇവരുടെ മല കയറ്റം. അതുകൊണ്ട്, ചെറുതായി ഞാനൊന്ന് അഹ്ലാദിക്കട്ടെ.....ഒരു ചെറിയ ഹിപ് ഹിപ് ഹുറേ.....യ്.

പക്ഷേ തീർന്നില്ല, പെണ്ണു കയറിയെന്നും പറഞ്ഞ് ശുദ്ധികലശം നടത്തിയതിന് തന്ത്രി ഉത്തരം പറയണം, ജയമാല കയറിയതിനുള്ള ശുദ്ധികലശമെന്ന അപമാനിക്കലാണ് 12 വർഷം മുമ്പ് സുപ്രീം കോടതിയിൽ കേസായി എത്തിയത് എന്ന് അഡ്വ. പ്രേരണാകുമാരി തന്നെ പറഞ്ഞിട്ടുണ്ട്. എന്നിട്ട് വീണ്ടും അതു തന്നെ.

പാർട്ടികളുടെ രാഷ്ട്രീയ താൽപ്പര്യങ്ങൾക്കപ്പുറം, പെണ്ണുങ്ങൾ മല കയറിയാൽ ആകാശം ഇടിഞ്ഞു വീഴും എന്ന് ശരിക്കും വിശ്വസിച്ചിരുന്ന ഒരു കൂട്ടർ ഉണ്ടായിരുന്നെങ്കിൽ, ഇനിയെങ്കിലും മനസ്സിലാക്കണം, ഒന്നും സംഭവിച്ചില്ല, വെറും ഒരു മണിക്കൂർ നേരത്തെ ഒരു ശുദ്ധികലശം - അതിനോട് കടുത്ത എതിർപ്പാണ് എങ്കിൽ കൂടിയും - മാത്രം മതിയായിരുന്നു എന്ന്, എങ്കിൽ പിന്നെ എന്തിനായിരുന്നു ഈ ബഹളം എന്ന്, ചിന്തിക്കണം. അയ്യപ്പനിൽ അചഞ്ചല വിശ്വാസമുള്ളവർക്ക് ഇത് അയ്യപ്പഹിതം എന്നു ചിന്തിക്കാനാവില്ലേ? അയ്യപ്പൻ നിരൂപിക്കാതെ ഇതു നടക്കുമോ? തിരുത്താൻ സമയമുണ്ട്, നാടു കത്തിക്കാൻ കൂട്ടുനിൽക്കരുത്.

ഹിപ്ഹിപ്ഹുറേ....യ്.

# 20.മെയ്ക്കരുത്ത് vs മനക്കരുത്ത്

03.01.2019

'അരേ, ദുരാചാര! നൃശംസ! കംസ!
പരാക്രമം സ്ത്രീകളിലല്ല വേണ്ടൂ
തവാന്തകൻ ഭൂമിതലേ ജനിച്ചൂ
ജവേന സർവത്ര തിരഞ്ഞുകൊൾക!'
(കുഞ്ചൻ നമ്പ്യാർ, ശ്രീകൃഷ്ണചരിതം മണിപ്രവാളം)

ഈ വരികൾ കേട്ടിട്ടില്ലാത്ത fb മലയാളികൾ ഉണ്ടാവില്ലെന്നറിയാം. പരാക്രമം പാടില്ല എന്നു പറയുന്നത് സ്ത്രീകൾ അബലകൾ ആയതുകൊണ്ടാണ്, അത് പ്രത്യേക പരിഗണന ചോദിക്കലാണ്, അങ്ങനെ വേണമെന്നുള്ളവർ തുല്യത അഥവാ സമത്വം പറയേണ്ട കാര്യമില്ല എന്നൊരു ഭാഷ്യം വായിക്കുന്നതിന് ഇടയായി. പ്രകൃത്യാ സ്ത്രീകൾക്കു കായികബലം കുറവു തന്നെയാണ്, അക്കാര്യത്തിൽ സമത്വം ഇല്ല, പക്ഷേ അതുകൊണ്ട് സമത്വം പറയുന്നവരല്ലേ അനുഭവിക്കട്ടെ എന്ന ലാഘവത്വത്തോട് യോജിക്കാനാവില്ല, അതു കാലത്തിനു യോജിക്കാത്ത കാട്ടുനീതിയാണ്. സമത്വം എന്നതിനു പകരം ലിംഗനീതി (Gender justice) എന്നു വായിച്ചാൽ തീരാവുന്നതേയുള്ളു ഇത്തരം ചിന്തകൾ.

ശ്ലോകം ചൊല്ലിയ യോഗമായ ഒരു പൊടിപ്പെൺക്കുഞ്ഞായിരുന്നു, എതിർക്കാൻ ത്രാണിയില്ലാത്ത ഒരു പാവം. എന്നിട്ടും കംസൻ അതിനെ കൊന്നത് എന്തിനാണ്? ഭയം, അല്ലാതെന്ത്? വിരലിലെണ്ണാവുന്ന പെണ്ണുങ്ങളെ അക്രമാസക്തരായ ആൺകൂട്ടം ഓടിച്ചതിന്റേയും (അങ്ങനൊരു കാഴ്ച്ച ഇനിയുണ്ടാകാതിരിക്കട്ടെ) മനഃശാസ്ത്രം മറ്റൊന്നല്ല, ഭയം തന്നെ. കംസന് ജീവഭയമായിരുന്നെങ്കിൽ ഇവിടെ അക്രമികളായ ആൺകൂട്ടം (ഭക്തർ എന്ന ഓമനപ്പേര് വേണ്ട, ഭക്തർ ആക്രമിക്കില്ലല്ലോ) ഭയന്നത് പെൺമനക്കരുത്തിനെ ആണെന്നു മാത്രം. കായികബലം കൊണ്ട് മനക്കരുത്തിനെ തോൽപ്പിക്കാനുള്ള പാഴ് ശ്രമം! തൽക്കാലത്തേക്ക് അതു ജയിക്കും, അത്ര തന്നെ. കഴിയുന്നത്ര ആക്രമിച്ചിട്ടും അപമാനിച്ചിട്ടും തിരിച്ചു വന്ന രണ്ടു പെണ്ണുങ്ങളുടെ ആത്മവീര്യം കണ്ടോ? സ്വന്തം ജീവൻ പോലും അപകടത്തിലാണ് എന്നറിഞ്ഞിട്ടും വന്ന പെണ്ണുങ്ങൾ! അവർ എത്ര ഉൾഭയം അനുഭവിച്ചിട്ടുണ്ടാവണം! എന്നിട്ടും തോറ്റോടാൻ തയ്യാറായില്ല. അതാണ് യഥാർത്ഥ കരുത്ത്, മെയ്ക്കരുത്തല്ല.

ഈ കൈക്കരുത്തു കാണിക്കൽ, അതു കുടുംബത്തിലായാലും ശരി, പൊതു ഇടത്തിലായാലും ശരി, ഭയത്തിനപ്പുറം അതിന്റെ പിന്നിൽ മറ്റൊരു മനഃശാസ്ത്രം കൂടിയുണ്ട്, അധികാരവാഞ്ഛ. അറിയണമെങ്കിൽ ഈ ലിങ്ക് വായിക്കുക. ലിങ്കിലെ malayalam എന്നതിനു പകരം www എന്ന് ടൈപ്പു ചെയ്താൽ അംഗ്രേസിയും കിട്ടും.

സാവിത്രി ബായി ഫൂലെ. സരസ്വതീദേവിയുടെ ആലയങ്ങളായ വിദ്യാലയങ്ങളിൽ അവർണ്ണർ തീണ്ടിയാൽ സരസ്വതി ദേവി ഇറങ്ങിപ്പോകും എന്നു കരുതിയ കാലത്ത് അവർണ്ണരായ പെൺകുട്ടികളെ സ്കൂളിലേക്ക് എത്തിക്കുക, വിധവാവിവാഹം നടത്തിക്കുക തുടങ്ങിയ കൊടിയ

'ആചാരലംഘനം' നടത്തി സമൂഹത്തിന്റെ കണ്ണിലെ കരടായവൾ. ഇന്ന് അവരുടെ ജന്മവാർഷിക ദിനം - പ്രണാമം മാതേ.

MC Abdul Nazar ന്റെ പോസ്റ്റ് താഴെ വായിക്കാം. സചിത്ര പോസ്റ്റ് ഇവിടെ കാണുകയും ചെയ്യാം.

Quote:

ബിന്ദുവും കനകദുർഗ്ഗയും ഇനി എത്ര കാലം ഒളിച്ചു കഴിയേണ്ടി വരും?
വഴിതോറും വാഹനങ്ങൾ തടഞ്ഞു നിർത്തി രണ്ടു പെണ്ണുങ്ങളെ
അന്വേഷിക്കുന്ന വില കെട്ട ആൺകൂട്ടത്തെയോർത്ത് കേരളം ഇനിയെത്ര കാലം
തല താഴ്ത്തണം?

വീടിന് പുറത്തിറങ്ങുമ്പോഴെല്ലാം ,മാറ്റിയുടുക്കാനൊരു സാരി ഒരു സഞ്ചിയിലിട്ട് കയ്യിൽ കരുതിയിരുന്ന ഒരു സ്ത്രീയെ ഓർക്കണം. സാവിത്രി ബായി ഫൂലെ എന്നായിരുന്നു അവരുടെ പേര്. അവർ പുറത്തിറങ്ങുമ്പോഴൊക്കെ ചാണകവും ചെളിയും അവരുടെ ദേഹത്തേക്ക് വാരിയെറിയുന്ന ഒരു ആൾക്കൂട്ടം ഒരുപാടു കാലം അവരെ നോക്കി നടന്നിരുന്നു. വസ്ത്രം മാറ്റി വൃത്തിയാവുകയല്ലാതെ മറ്റു മാർഗ്ഗമുണ്ടായിരുന്നില്ല. അവർണരായ പെൺകുട്ടികളെ സ്കൂളിലേക്ക് കൊണ്ടു പോയതും വിധവകളെ വിവാഹം കഴിപ്പിക്കാൻ മുൻകയ്യെടുത്തതുമായിരുന്നു അവർ നടത്തിയ ആചാരലംഘനങ്ങൾ. സരസ്വതീദേവിയുടെ ആലയമാണ് പള്ളിക്കൂടങ്ങൾ എന്നും ദലിത് പെൺകുട്ടികൾ അവിടെ തീണ്ടിയാൽ ദേവി സരസ്വതി ഇറങ്ങിപ്പോകുമെന്നുമായിരുന്നു ആൾക്കൂട്ടത്തിന്റെ വാദം. പക്ഷേ അറച്ചു നിൽക്കാൻ തയ്യാറായിരുന്നില്ല ആ അമ്മ.

ആയിരത്തി എണ്ണൂറ്റി തൊണ്ണൂറുകളിലാണ് ഉത്തരേന്ത്യയിൽ കനത്ത പ്ലേഗ് ബാധയുണ്ടാകുന്നത്. പ്ളേഗിന് കാരണമായ എലികളെ നശിപ്പിക്കാൻ ബ്രിട്ടീഷ് സർക്കാർ പല പദ്ധതികളും ആവിഷ്ക്കരിച്ചെങ്കിലും ജനങ്ങളുടെ നിസ്സഹകരണം കാരണം അവയെല്ലാം പരാജയപ്പെട്ടു.ഗണേശന്റെ വാഹനമായ എലികളെ തുരത്തുന്നത് ആചാരലംഘനമാണെന്ന വിശ്വാസമായിരുന്നു കാരണം.ആയിരക്കണക്കിനാളുകളാണ് മരിച്ചത്.അന്ന് രോഗം ബാധിച്ചവരെ ശുശ്രൂഷിക്കാൻ ഓടിനടന്നവരിലും ദുരിതാശ്വാസപ്രവർത്തനങ്ങൾക്ക് നേതൃത്വം കൊടുത്തവരിലും ആ അമ്മയുടെ പേര് തിളക്കമാർന്ന് കിടപ്പുണ്ട്. ഒടുവിൽ 1897 ൽ അവർ മരിക്കുന്നത് പകർന്നു കിട്ടിയ പ്ളേഗ് മൂലമായിരുന്നു.

ഇന്ന് ജനുവരി മൂന്ന്, ഇന്ത്യയുടെ മഹാമാതാക്കളിലൊരാളായ സാവിത്രി ബായ് ഫൂലെയുടെ ജന്മവാർഷിക ദിനമാണ്.Unquote

## 21.ബിന്ദു, കനകദുർഗ്ഗ

04.01.2019

ഗർഭപാത്രം-ശുദ്ധികലശം-തടിച്ചികൾ-ഹിജഡകൾ

എന്തൊരു കൊടിയ അവമതിക്കലാണ് ഇത്? ശശികലയുടെ (ശ്രീലങ്ക) ഗർഭപാത്രം നീക്കം ചെയ്തതാണത്രേ. പണ്ട് തിരുവിതാംകൂർ. രാജ്ഞി കയറിയെന്നു സോഷ്യൽ മീഡിയ തെളിവു സഹിതം ഉദ്ഘോഷിച്ചപ്പോൾ അവരുടെ ഇപ്പോഴത്തെ പിന്മുറക്കാരിയും പറഞ്ഞു, അവരുടെ ഗർഭപാത്രവും നീക്കം ചെയ്തിരുന്നു എന്ന്. അത്രമാത്രം കളങ്കമാണ് ഗർഭപാത്രം? എങ്കിൽ സുപ്രീം കോടതി വിധിക്കെതിരെ അക്രമം അഴിച്ചു വിടുന്ന പ്രതിഷേധക്കാരെ, നിങ്ങളെല്ലാവരും അശുദ്ധരാണ്, കളങ്കിതരാണ്. നിങ്ങളുടെ അമ്മമാരും പെങ്ങന്മാരും സഹോദരിമാരും പെൺമക്കളും കളങ്കിതർ, കളങ്കിത പെണ്ണുങ്ങളുടെ ഗർഭപാത്രങ്ങളില്ലെങ്കിൽ നിങ്ങൾ ഈ ഭൂമി കാണുമായിരുന്നോ?

നിർത്തണം ഈ അവഹേളനം. ശുദ്ധികലശവും അങ്ങേയറ്റത്തെ സ്ത്രീവിരുദ്ധത തന്നെ ആയിരുന്നു എങ്കിൽ കൂടിയും ആചാരങ്ങൾ മനുഷ്യനിർമ്മിതിമാണെന്ന് വെറും ഒരു മണിക്കൂർ കൊണ്ട് ദൈവചൈതന്യം തിരിച്ചു കൊണ്ടു വരുത്തിയ ആ തന്ത്രി കാണിച്ചു തന്നില്ലേ? ഇനിയെങ്കിലും 18 ആം നൂറ്റാണ്ടിൽ നിന്ന് 21 ആം നൂറ്റാണ്ടിലേക്ക് നേരം വെളുപ്പിച്ചു കൂടേ? നിർത്തണം ആചാരപ്പേരിൽ നടത്തുന്ന ഈ സ്ത്രീവിരുദ്ധ കോലാഹലങ്ങൾ. തന്ത്രി ആ ശുദ്ധികലശത്തിന് ഇവിടുത്തെ പെണ്മയോട് ഉത്തരം പറഞ്ഞേ മതിയാവൂ താനും.

ബിന്ദുവിനും കനകദുർഗ്ഗയ്ക്കുമെതിരെ തടിച്ചികൾ, ഹിജഡകൾ, രാത്രിയിൽ കയറിയ ഭീരുക്കൾ, കൂട്ടിക്കൊടുപ്പുകാരികൾ അതങ്ങനെ. ഇങ്ങനെയെല്ലാം വിളിച്ചു കൂവാൻ ഇവർക്ക് ആര് അധികാരം കൊടുത്തു? നിങ്ങളാണോ അവർക്ക് ചെലവിനു കൊടുക്കുന്നത്? ആണെങ്കിൽ കൂടി ഇങ്ങനെ പറയാൻ സാധിക്കുമോ ഇക്കാലത്ത്?

ആചാരം വിശ്വാസം എന്നെല്ലാം ഉദ്ഘോഷിച്ച് ഇതിന് അരു നിൽക്കുന്ന സ്ത്രീകൾക്ക് ഇതൊന്നും സ്ത്രീവിരുദ്ധതയായി അനുഭവപ്പെടുന്നില്ലല്ലോ എന്നതാണ് ഏറെ സങ്കടകരം.

ശരിയായ ഭക്തരെങ്കിൽ, വിശ്വാസികളെങ്കിൽ, പെണ്ണുങ്ങൾ മല ചവിട്ടില്ല എന്നു പറയുന്ന സ്ത്രീകളോട്, അമ്പലത്തിൽ പോകാറുള്ള ഞാൻ പറയട്ടെ, ശരിയായ ഭക്തരെങ്കിൽ, വിശ്വാസികളെങ്കിൽ, പെണ്ണുങ്ങളെ തടയില്ല, ആക്രമിക്കില്ല, അസഭ്യം പറയില്ല, രാജ്യത്തെ നിയമത്തിന് അതീതരാണ് തങ്ങൾ എന്നു വിശ്വസിക്കില്ല.

മാവോയിസ്റ്റ്, ആക്ടിവിസ്റ്റ്, ട്രാൻസ്ജെണ്ടേഴ്സ്, കുടുംബത്തിൽ പ്രശ്നം തുടങ്ങിയ, തടിച്ചി ഒഴിച്ചുള്ള എല്ലാ ആരോപണങ്ങൾക്കും, നല്ല വ്യക്തമായി സ്ഫുടമായ മലയാളത്തിൽ ഉത്തരം പറയുന്നുണ്ട് ബിന്ദുവും കനകദുർഗ്ഗയും. വിഡിയോ കാണുക.

ഇവർക്ക് ഒളിത്താമസം മതിയാക്കി എന്നു നമ്മുടെ കൺവെട്ടത്തു വരാനാകും?

# 22.ആർത്തവലഹള

06.01.2019

ആർത്തവലഹളയ്ക്കും തെരുവിലെ അക്രമങ്ങൾക്കും ഫലം കണ്ടു തുടങ്ങി.

വിദേശത്തിരുന്ന് അവിടുത്തെ ലിംഗനീതിയും എല്ലാ തുല്യപദവി അവകാശങ്ങളും ആസ്വദിച്ചും അനുഭവിച്ചും കൊണ്ട്, സ്വന്തം നാട്ടുകാരെ പന്ത്രണ്ടാം നൂറ്റാണ്ടിലെ തന്ത്രസമുച്ചയത്തിലേക്ക് കെട്ടുകെട്ടിക്കാൻ ആഹ്വാനിക്കുന്നവർ ഒന്നു സൂക്ഷിക്കുന്നത് നല്ലതാണ്. ഇല്ലെങ്കിൽ യാഷ് ശർമ്മയ്ക്കു പറ്റിയതു പോലെ പറ്റിയെന്നിരിക്കും. ബ്രിട്ടനും യുഎസും കേരളത്തിൽ പോകുന്ന അവരവരുടെ സഞ്ചാരികൾക്ക് വാണിംഗ് നൽകി കഴിഞ്ഞു. ഇനിയിപ്പോ ജോലിക്കു ശ്രമിക്കുന്നവർക്കു കൂടി ആർത്തവലഹളയുടേയും തെരുവുയുദ്ധത്തിന്റേയും പേരിൽ പാര പണിഞ്ഞാൽ എല്ലാം പൂർത്തിയാകും. ഇതാണ് രാജ്യസ്നേഹം!

Partha Sarathy എഴുതുന്നു:

Quote:

അമേരിക്ക - കാനഡ - വെസ്റ്റേൺ യൂറോപ് എന്നിവിടങ്ങളിൽ താമസിച്ചു ശബരിമലയിൽ സ്ത്രീകൾ കയറുന്നതിനെ എതിർക്കുന്ന മലയാളികളോട് ഒരു ഉപദേശം. നിങ്ങളുടെ ഫേസ്ബുക് പോസ്റ്റുകൾ ദയവായി മലയാളത്തിൽ എഴുതുക. ഇംഗ്ളീഷിൽ എഴുതിയാൽ നിങ്ങൾ ഒരു bigoted - sexist - fanatic ആണെന്ന സത്യം നിങ്ങളുടെ പാശ്ചാത്യ സഹപ്രവർത്തകർക്കും അയൽക്കാർക്കും കൂട്ടുകാർക്കും മനസ്സിലാവും.

അത് കൊണ്ട് ശബരിമലയിൽ പോകാൻ ശ്രമിക്കുന്ന സ്ത്രീകളെ നിങ്ങൾ അധിക്ഷേപിക്കുമ്പോൾ മലയാളത്തിൽ എഴുതുക. ഇന്ത്യയുടെ ഭരണഘടന കത്തിക്കണം എന്ന് നിങ്ങൾ പറയുമ്പോൾ, അല്ലെങ്കിൽ സ്ത്രീകൾക്ക് ആർത്തവ സമയത്തു അശുദ്ധി ഉണ്ടെന്നു നിങ്ങൾ പറയുമ്പോൾ, അല്ലെങ്കിൽ മനുഷ്യരെ വേർതിരിക്കുന്ന പഴഞ്ചൻ ആചാരങ്ങൾ സംരക്ഷിക്കണം എന്ന് നിങ്ങൾ പറയുമ്പോൾ, അല്ലെങ്കിൽ പോലീസിനെ ആക്രമിക്കണം എന്ന് നിങ്ങൾ എഴുതുമ്പോൾ, അല്ലെങ്കിൽ പിണറായിയുടെ അച്ഛന്റെ തൊഴിലിനെ കളിയാക്കുമ്പോൾ, നിങ്ങൾ ദയവായി മലയാളത്തിൽ തന്നെ എഴുതുക.

എങ്കിൽ നിങ്ങൾ മാന്യൻ ആണെന്ന് നിങ്ങളുടെ പാശ്ചാത്യ സുഹൃത്തുക്കളും തെറ്റിദ്ധരിക്കും, നിങ്ങൾ വീരശൂര ഹിന്ദുത്വവാദിയാണെന്നു നിങ്ങളുടെ മലയാളി സുഹൃത്തുക്കളും കരുതും, അങ്ങനെ എല്ലാവരും ഹാപ്പിയാകും.

അല്ലെങ്കിൽ ഈ പത്രവാർത്തയിൽ കാണുന്നത് പോലെ നിങ്ങളുടെ ഉള്ളിലെ വിഷം തിരിച്ചറിഞ്ഞ പാശ്ചാത്യ ലോകം നിങ്ങളെ ഒരു നികൃഷ്ട ജീവിയായാണ് കാണുക. കൂട്ടുകാരുടെ ഇടയിൽ നിങ്ങളുടെ വില പോകും. ചിലപ്പോൾ ജോലിസ്ഥലത്തു നിന്നും പുറത്താക്കും. Unquote

ലിങ്ക് ഇവിടെ:

// The Alberta Party has disqualified Edmonton-Ellerslie candidate Yash Sharma after he attended an event "that was critical of an Indian Supreme Court decision to allow women of menstruating age to attend an ancient temple," the party announced Monday.

In an emailed statement, party leadership said its provincial board, including Leader Stephen Mandel, voted unanimously Monday evening to disqualify Sharma after becoming aware of his attendance at the weekend event.

'Zero tolerance'

"While Mr. Sharma has offered an unreserved apology, he no longer has the confidence or support of our party," Mandel said in the statement. "We have zero tolerance for discriminatory views. //

# 23.ഒരു ദൃശ്യം പല ഭാഷ്യം

എഫ്ബിയിൽ ഒരേ ദൃശ്യത്തിനു വരുന്ന കടകവിരുദ്ധമായ വ്യാഖാനങ്ങൾ കാണാറില്ലേ? അതേ കുറിച്ചു ചിന്തിച്ചിട്ടുണ്ടോ?

1.മനിതി മലകയറ്റം - മനിതികളെ അക്രമിക്കൂട്ടം ഓടിക്കുന്നു, പൊലീസ് മനിതിയെ സഹായിക്കുന്നു എന്നു ഒരാളുടെ പോസ്റ്റിൽ ഞാൻ. അല്ല, പൊലീസുകാരാണ് മനിതിയെ ഓടിക്കുന്നതെന്നു മറ്റൊരാൾ.

2.ഇടപ്പാൾ-നാട്ടുകാർ ഹർത്താലുകാരെ ഓടിക്കുന്നുവെന്ന അടിക്കുറിപ്പും വർണ്ണനയും. അതേ ലിങ്കു തന്നെയിട്ട് കമ്മ്യൂണിസ്റ്റുകാർ ഭയന്നോടുന്നു എന്ന് വേറൊരു ഭാഷ്യം.

3.ജനം ടിവി വിഡിയോ ക്ലിപ്പ് - ജനം റിപ്പോർട്ടറെ പേടിച്ച് മഫ്ത്തി പോലീസ് ഓടുന്നേ എന്ന് ആഘോഷം. അതേ ക്ലിപ്പ് ഇട്ട് പൊലീസുകാർ നല്ല ഭേഷായി ജനം റിപ്പോർട്ടറെ വഴിതിരിച്ചുവിട്ട് പറ്റിച്ചു (കനകബിന്ദുമാരെ മല കയറ്റാൻ വേണ്ടി) എന്ന് മറ്റൊരു ഘോഷം.

സത്യം ഒന്നല്ലേ ഉള്ളു, ഒന്ന് സത്യം മറ്റൊന്ന് ആടിനെ പട്ടിയാക്കൽ, അത്ര തന്നെ എന്നു എന്റെ നിഗമനം. പക്ഷേ സത്യമേത് അസത്യമേത് എന്നു ചിന്തിക്കാത്ത വിഭാഗം അത് അവരവരടെ മനോഗതി അല്ലെങ്കിൽ രാഷ്ട്രീയ ചായവ് പ്രകാരം അങ്ങു വിശ്വസിക്കുന്നു, ചിലർ സത്യം മനസ്സിലായിട്ടും അസത്യം വിശ്വസിക്കുന്നതായി ഭാവിക്കുന്നു, പ്രചരിപ്പിക്കുകയും ചെയ്യുന്നു. ഇത് Intellectual dishonesty അഥവാ ബുദ്ധിപരമായ കള്ളത്തരം. ഇതേ കുറിച്ച് ശ്ശി എഴുതാനുണ്ട്.

ദൃശ്യങ്ങൾ മനസ്സിൽ പതിയുന്നതു സംബന്ധിച്ച് Psychological blindness (മനഃശാസ്ത്രപരമായ അന്ധത) എന്ന വിശകലനം വായിച്ചത് ഇങ്ങനെ:

'They looked young in the churidhar. But still, when we went into the crowd, and the sannidhanam, nobody noticed them or thought of asking why they were there. The reason such a thought never came up is because of how natural they were, creating a psychological blindness in the people around them,' he (Prasad Amore, a psychologist) says. Calling this a 'cognitive bias', Amore says that the human brain tends to take in what it wants to see. A person who focuses on reading about violent crime, for instance, looks at only such news and tends to not register other listed items.

(https://www.thenewsminute.com/…/invisible-gorilla-sabarimal…)

## 24.Intellectual dishonesty

SREELATHA S· WEDNESDAY, 9 JANUARY 2019·

A review meeting of our unit, where I worked far back, with a senior team from corporate office was going on. I was presenting the coming months projections when suddenly a senior person from corporate office interfered saying, "this is nothing other than sheer intellectual dishonesty." Obviously I was stunned, firstly because I felt my integrity was being questioned and secondly because I was hearing that usage for the first time. Seeing my pale face – poor me, my feelings reflected immediately on my face, I was quite naive and had not mastered the polished art of hiding one's countenance then - he started explaining things.

Our unit was facing some financial set backs irrespective of the good order book in hand. We were expecting financial help from our corporate office, yes, exactly the same way as the State seeks help from the Center, but for the fund inflow to come, we had to convince them of improved performance in the coming months. I simply followed my boss's instruction, without thinking about it. When the Sr. Officer explained things, I understood where I went wrong. When compared to the poor figures till then, I showed a sudden four fold increase, and that too from the coming month onward! It was like the rocket launched from the earth touching the skies within seconds! I overlooked the practical lead time for achieving the targets. Later, he told me that he had no intention to hurt me, and it was evident whom he really targeted!:) Anyway I was thankful to him for correcting me as well as enlightening me with the new phrase, if it can be called so!

Now, let us think about its relevance in the current scenario, I mean the Sabarimala issue, in Kerala. To me the row over Sabarimala is nothing but orthodoxy vs progressiveness. The fearful orthodox are supported by those who have some hidden political agenda, which is explicitly known now. When I happened to read an article sometime back, of course in fb, that it is the fraudulent Goebbelsian tricks and tactics that is being tried here in Kerala too, I simply ignored it with the usual notion, ' Oh no! how could it be? this is Kerala'. But after sometime, to my dismay, I had to accept that Intellectual dishonesty is at its peak in Kerala too, consequent to the apex court's order granting entry of Women of reproductive age to the old hill shrine temple of Sabarimala.

Subsequent to the Supreme court order, Kerala saw many political leaders, including the now leading protesters, welcoming the order heartily. Glad that the channels replay these shots frequently so that these politicians also get an opportunity to rewind! But how easily did they simply take an about turn? Even the once National Party, Congress with all its glorified past, which fought for India's freedom and other social causes didn't feel ashamed at all! Weren't they supposed to act as the progressive force correcting the misled orthodox people? Instead, they simply backed the people, considering them as vote banks only. Wasn't this a clear case of Intellectual dishonesty be-fooling people intentionally?

As I explained in my previous fb post, one and the same video/piece of news clip is doing rounds in social media with diametrically opposite explanations. Only one version can be true, right? So the other one must be to misguide others purposely. Means, they are like the three thieves who cheated Mitra Sharma of the Panchathantram tale, (Goat-dog story, https://www.culturalindia.net/indian-folktales/panchatantra-tales/brahmins-gift.html). It's a case of practicing intellectual dishonesty in a very clever fashion, with the aim of poisoning people's brains.

The media, i.e. the fourth estate also can't be spared. They have got the moral responsibility to see that they don't pass on fake news to those who watch/read them. I know for sure that it's not followed strictly and they distort news according to their political leniency or for selfish motives, at times; But even with that allowance, it is quite deplorable or disgusting that they too resort to these unscrupulous practices. Let me cite few egs: Rehna Fathima had sanitary pads in her Irumudikkettu, as if they have checked it! Trupti Desai has converted to Christianity, the very same media reported at the time of her arrival In Cochin to make for Sabarimala. It was mentioning Ms. Bindu Thankam Kalyani as Bindu Zakariah or so with a Xian tag. Moreover, they were spreading false news that these ladies went uphill disguised as transgender. I had recently read somewhere that M/s. Bindu and Kanakadurga were attributed Muslim names like Khayarunnisa or the like! Students in a college were accused to be extremists simply because they chose to attend their college function in black attire! The well known and bold actor Salim Kumar protested against this move sharply, but still they continued to flash the news, it's said. Trying the '*big lie' rule, so to say. Even those who are well aware that this is absolutely fake and against

scruples(!), they simply share such kind of news ardently through the social media. In this case, not only the media, but also these persons do fall under the category of those who practice the game of 'big lie', religiously.

But mind you, "You can fool all the people some of the time, and some of the people all the time, but you cannot fool all the people all the time." Abraham Lincoln (https://www.brainyquote.com/quotes/abraham_lincoln_110340 ")

Those who follow the 'big lie' mode may please note that it was Bindu and Kanaka Durga who made it to the various media worldwide including BBC, and not those who attacked them verbally or tried to attack them, other ladies including Manithi, physically. We still remember Panchami, Ruby Bridges, and her bold teacher Barbara Henry, but who remembers the then protestors – our namajapa counterparts so to say - that pelted stone at her?

Big lie:https://en.wikipedia.org/wiki/Big_lie

# 25.Ecological justice,Gender justice, and tradition

12.01.2019

I think it's high time we started discussing about the ecological concerns about Sabarimala, as Mr. Rajan Gurukkal, an eminent historian, social scientist and former Vice Chancellor of MG University, Kottayam rightly points out in his scholarly article 'Sabarimala through ages' in The Hindu.

He explains 'ownership of temple', 'Ban on women' and environmental factors authoritatively and responsibly.

Sabarimala falls in the fragile region of Western Ghats, and Devaswom board has been continuously violating the forest conservation act, by carrying out enormous constructions there, in the pretext of facilitating pilgrimage, it's said.

The article says, " Of the total land leased, 14.6% is privatised for the use of 9.5% of the total pilgrims, and 3.4% is extremely privatised for the use of only 0.1%. This is injustice."

If people get peace of mind by visiting the hill shrine and praying to the deity there, well and good, but it shouldn't be at the cost of massive environmental destruction. The deity and his environment should be preserved as such with due respects to mother nature, without disturbing the ecological balance by undue constructions.

If the devotees wish to seek the blessings of their deity, it's their duty to take pains to access him in his favorite natural environment. What we are doing now is just the reverse, modifying his aboard to suit the convenience of devotees! Isn't it ridiculous ?

Here is the link in case anybody wants read.

## 26.How Sabarimala issue caused deep divide in Kerala Society

21.01.2019

Sabarimala issue, apart from creating a deep divide in Kerala society, has created enough havoc in personal circles too. Everybody was taking the issue too personally that there were heated arguments – hitherto unheard of - even in intimate circle, finally deciding to avoid the controversial subject as a peace treaty norm, since it was sure that a consensus can't be arrived upon! Some avoided my fb posts on other subjects even! Poor me! Such was the level of hatred which I myself earned through my "support Indian Constitution", "pro gender justice" attitude.

All those who deemed Indian Constitution as the supreme authority in India, the country to which we belong and where we live, were looked upon with contempt, were labelled as communists, Pinarayi supporters, non-believers, pseudo Bhakths and what not!

If it was not for the politically intended riots and atrocities towards women, I'm sure at least half of those 7000+ ladies who booked online would have reached the sacred shrine for darsan. The fact that they were not scared of their Lord losing celibacy at the sight of women of menstrual age, is the most welcome part of it.

Now it's just a question of time, say, one or two years, it will become a natural norm and women in the prohibited age group will start getting darsan just as they used to get before 1991. Santhi, the devotee from Tamilnadu had already made it clear that this is the 3rd consecutive time that she is coming to seek Lord Ayyappa's blessings! So definitely the Lord is not against her.

21.01.2019

# 27.റെഡി റ്റു വെയിറ്റ് ടിൽ 50

07.02.2019

ഇന്ന് "റെഡി റ്റു വെയിറ്റ് ടിൽ 50 " എന്നാണ് പറയുന്നതെങ്കിൽ അന്ന് "റെഡി റ്റു വെയിറ്റ് ടിൽ നെക്സ്റ്റ് ജന്മം" എന്നായിരുന്നു, അത്രേ/ഉള്ളു. രക്താശുദ്ധിയെ പറ്റിയും താഴ്ന്ന ജാതിക്കാർ എന്നു കരുതിയിരുന്നവർ കയറിയാലുള്ള അശുദ്ധിയെ പറ്റും പറയുന്നത് തന്ത്രസമുച്ചയത്തിലെ ഒരേ ശ്ലോകമത്രേ. രണ്ടാമത്തെ അയിത്തം രാജാവു നിർത്തലാക്കി, ആദ്യത്തെ അയിത്തം കോടതിയും. As simple as that.

ശബരിമലയിലേക്ക് സ്ത്രീകളെ ആക്രമിക്കാനായി കെട്ടും കെട്ടി പോകുന്നവർ ഒന്നു ചിന്തിക്കുന്നത് നല്ലതാണ്, ഇതു പോലുള്ളത് വായിക്കുന്നത് ചിന്തിക്കുവാനും സഹായിക്കും.

**Ajay Balachandran**

7 February

#ശബരിമലയെപ്പറ്റി

എത്ര തവണ സംസാരിച്ചാലും എത്ര വിശദീകരിച്ചാലും എന്റെ സംഘി സുഹൃത്തുക്കൾക്ക് മനസ്സിലാകാത്ത ചില കാര്യങ്ങളുണ്ട് (മനസ്സിലാകാത്തതായി അഭിനയിക്കുന്നതാവാനാണ് വഴി). ഇതെപ്പറ്റി കഴിഞ്ഞ അഞ്ച് വർഷത്തിനുള്ളിൽ ഞാൻ പല തവണ ഫേസ് ബുക്ക് പോസ്റ്റുകൾ എഴുതിയിട്ടുണ്ട്. ഒന്നുകൂടി പറഞ്ഞേയ്ക്കാം. [താഴ്ന്ന ജാതിക്കാരെ ക്ഷേത്രങ്ങളിൽ കയറ്റാതിരുന്നതും യുവതികളെ കയറ്റാത്തതും ഒരേ വിഷയമാണ് എന്നതാണ് അടിസ്ഥാന പ്രശ്നം].

1. യുവതികളായ സ്ത്രീകൾ കയറിയാൽ അശുദ്ധി ഉണ്ടാകും എന്ന ഇപ്പോൾ നിരോധിച്ച സംഗതി ഒരു ആചാരവും താഴ്ന്ന ജാതിക്കാർ കയറിയാൽ അശുദ്ധി ഉണ്ടാകും എന്ന പണ്ട് നിരോധിച്ച സംഗതി ഒരു അനാചാരവുമാണ് എന്നാണ് ഒരു സംഘി വാദം!! (ഈ വാദം ഉന്നയിക്കുന്നവർ കോൺഗ്രസ്സുകാരോ മറ്റേതെങ്കിലും പാർട്ടിക്കാരോ ആണെങ്കിൽപ്പോലും അവർ യാഥാസ്ഥിതികർ തന്നെയാണ്). വസ്തുതയെന്താണ്?

ഈ രണ്ട് ആചാരങ്ങളും കേരളത്തിലെ ക്ഷേത്രങ്ങളിൽ വന്നത് തന്ത്രസമുച്ചയം എന്ന ഗ്രന്ഥത്തിൽ നിന്നാണ്. രക്തം വീണാൽ (ആർത്തവമുള്ള സ്ത്രീ രക്തം ഇറ്റിച്ചുകൊണ്ടല്ലേ നടപ്പ്?) ഉണ്ടാകുന്ന അശുദ്ധിയും പതിതജാതിക്കാർ ക്ഷേത്രത്തിൽ പ്രവേശിച്ചാൽ ഉണ്ടാകുന്ന അശുദ്ധിയും തന്ത്രസമുച്ചയത്തിലെ ഒരേ ശ്ളോകത്തിലാണ് പ്രസ്താവിച്ചിരിക്കുന്നത്. ഇതിന് ഒരേ ശുദ്ധിക്രിയകളാണ് നിർദ്ദേശിച്ചിരിക്കുന്നതും.

അതായത് ക്ഷേത്രത്തിലെ പ്രതിഷ്ഠയ്ക്ക് അശുദ്ധിയുണ്ടാകും എന്ന് ആചാരപ്രകാരം കരുതിയിരുന്ന രണ്ട് കാര്യങ്ങളാണ് താഴ്ന്ന ജാതിക്കാരുടെ പ്രവേശനവും ആർത്തവകാലത്തെ സ്ത്രീകളുടെ പ്രവേശനവും. ഇത് രണ്ട് വിഷയങ്ങളല്ല, ഒന്നുതന്നെയാണ്!!!! ആദ്യത്തേത് മഹാരാജാവും രണ്ടാമത്തേത് സുപ്രീം കോടതിയും നിർത്തലാക്കി എന്നേയുള്ളൂ.

2. മതത്തിനകത്ത് നടക്കുന്നത് മതത്തിന്റെ ആഭ്യന്തരകാര്യമാണ് എന്നതാണ് അടുത്ത വാദം. ഇത് സ്ത്രീകളെ ചില പള്ളികളിൽ കയറുന്നതിൽ നിന്നോ, പ്രാർത്ഥനയിൽ ഇമാമാകുന്നതിൽ നിന്നോ, പാതിരിയോ ബിഷപ്പോ ആകുന്നതിൽ നിന്നോ തടഞ്ഞുനിർത്താൻ ആഗ്രഹിക്കുന്ന യാഥാസ്ഥിതികർ പൊതുവേ ഉപയോഗിക്കുന്ന വാദമാണ്. സ്ത്രീകളെ ഒറ്റയിരിപ്പിൽ

വിവാഹമോചനം ചെയ്യാൻ പുരുഷന്മാരെ അനുവദിക്കണം എന്ന് പറയുന്നവർ ഇതേ വാദമാണ് ഉപയോഗിക്കുന്നത്.

ഇങ്ങനെ സർവ്വമത യാഥാസ്ഥിതിക ഐക്യദാർഢ്യവാദവുമായി നടക്കുന്നവരോടും ഒരു കാര്യമേ പറയാനുള്ളൂ. പണ്ട് ഉയർന്ന ജാതി ക്ഷേത്രങ്ങളിൽ താഴ്ന്ന ജാതിക്കാരെ കയറ്റാതിരുന്നത് മതത്തിന്റെ ആഭ്യന്തരകാര്യമായിരുന്നോ? ദേവപ്രശ്നം നടത്തിയാണോ ദേവന് പറയനും പുലയനും ദർശനം നടത്തുന്നത് ഹിതമാണോ എന്ന് കണ്ടെത്തിയത്? ഇന്നും ദേവപ്രശ്നം നടത്തിയല്ല ഇതിന് തീരുമാനമെടുക്കേണ്ടത്!! ഭരണസംവിധാനത്തിന്റെ എക്സിക്യൂട്ടീവ് മേധാവിയായിരുന്ന രാജാവായിരുന്നു പണ്ട് തീരുമാനമെടുത്തതെങ്കിൽ ഇന്ന് ജുഡീഷ്യറി ആണ് എന്ന വ്യത്യാസമേയുള്ളൂ.

അതായത് മതത്തിൽ ഇടപെടുന്ന കാര്യത്തിലും പഴയ ക്ഷേത്രപ്രവേശന വിളംബരവും ശബരിമല/ശനി ശിഗ്നാപൂർ ക്ഷേത്രങ്ങളിലെ കോടതിവിധികളും തമ്മിൽ സാമ്യതകളുണ്ട്.

3. അയ്യപ്പന്റെ നൈഷ്ഠിക ബ്രഹ്മചര്യം എന്ന വിശ്വാസമാണ് ഇവിടെ പ്രശ്നം; പണ്ട് താഴ്ന്ന ജാതിക്കാരെ പ്രവേശിപ്പിക്കാതിരുന്നത് അങ്ങനെയല്ല എന്നതാണ് അടുത്ത സംഘി വാദം!!

കേരളജനതയുടെ കളക്റ്റീവ് ചരിത്രബോധമില്ലായ്മ എന്നേ ഇതിനെ വിശേഷിപ്പിക്കാനാവൂ!! നൈഷ്ഠിക ബ്രഹ്മചാരി സങ്കൽപ്പത്തിലെ പ്രതിഷ്ഠയായ അയ്യപ്പന് യുവതിയായ സ്ത്രീ പ്രവേശിക്കുന്നത് അനിഷ്ടമാണ് എന്നാണ് ഇപ്പോഴുള്ള വാദമെങ്കിൽ പണ്ടുണ്ടായിരുന്നത് എല്ലാ ക്ഷേത്രവിഗ്രഹങ്ങളും ബ്രാഹ്മണ സങ്കൽപ്പത്തിലുള്ള പ്രതിഷ്ഠയാണ് എന്നും മൂർത്തികൾക്ക് താഴ്ന്ന ജാതിക്കാർ പ്രവേശിക്കുന്നത് അനിഷ്ടമാണ് എന്നുമായിരുന്നു.

ഇന്നയിന്ന ഇഷ്ടങ്ങളാണ് വിഗ്രഹങ്ങൾക്കുള്ളത് എന്ന് ചില പൂജാരിമാർ അങ്ങ് തീരുമാനിക്കുകയും ബാക്കിയുള്ളവർ കാലങ്ങളോളം അത് വിശ്വസിക്കുകയും ചെയ്യുക എന്നതാണ് ഈ വാദത്തിന്റെ അടിസ്ഥാനം!! അത് ഇന്ത്യയിൽ നടപ്പില്ല.

4. ശബരിമലയിൽ ലിംഗവിവേചനമല്ല, പ്രായവിവേചനമാണ് ഉള്ളത് എന്നതാണ് അടുത്ത വാദം. ഇന്ത്യൻ ഭരണഘടനയനുസരിച്ച് പ്രായത്തിന്റെ അടിസ്ഥാനത്തിലുള്ള വിവേചനം സാധുവാണ് എന്ന ലോ പോയിന്റായിരിക്കും ഈ വാദത്തിന്റെ അടിസ്ഥാനം. കോടതി ഈ വാദം തള്ളിക്കളഞ്ഞിരുന്നു. എന്നാലും പറയട്ടെ. 10 വയസ്സിനും 50 വയസ്സിനുമിടയിലുള്ള എല്ലാ മനുഷ്യർക്കും ശബരിമലയിൽ കയറാൻ ആചാരപ്രകാരം തടസ്സമുണ്ടായിരുന്നുവെങ്കിൽ അത് പ്രായത്തിന്റെ അടിസ്ഥാനത്തിലുള്ള വിവേചനം മാത്രമായിരുന്നേനെ. അതിൽ കോടതി ഇടപെടുമായിരുന്നില്ല എന്നാണ് എന്റെ വിശ്വാസം. മാത്രമല്ല, ശബരിമലയിലെ രണ്ടാമത്തെ നൈഷ്ഠിക ബ്രഹ്മചാര സങ്കൽപ്പത്തിലുള്ള പ്രതിഷ്ഠയായ മാളികപ്പുറത്തമ്മയോടുള്ള ഒരു നീതികാണിക്കലായിരുന്നേനെ അത്.

ഈ വാദത്തിന്റെ മറ്റൊരു വേർഷനുണ്ട്. ഇന്ന് സ്ത്രീകൾക്ക് കുറച്ച് വർഷങ്ങൾ കാത്തിരുന്നാൽ മതിയല്ലോ, പണ്ട് അവർണ്ണർക്ക് ജീവിതകാലം മുഴുവൻ ക്ഷേത്രത്തിൽ പ്രവേശിക്കാൻ സാധിക്കില്ലായിരുന്നല്ലോ എന്ന വാദം!! ഈ വാദം ഉന്നയിക്കുന്നവരോട് എനിക്ക് ഒന്നേ ചോദിക്കാനുള്ളൂ. നിങ്ങൾക്ക് പുനർജന്മത്തിൽ വിശ്വാസമില്ലേ? ഭഗവദ് ഗീത നിങ്ങൾ വായിച്ചിട്ടുണ്ടോ? എവിടെ?

പണ്ട് വൈക്കം സത്യാഗ്രഹം നടന്ന കാലത്ത് ഇണ്ടന്തുരുത്തി നമ്പൂതിരി ഗാന്ധിയോട് പറഞ്ഞതിൽ നിന്ന് ഈ വിഷയത്തിലെ സത്യാവസ്ഥ മനസ്സിലാക്കാം. പൂർവ്വ ജന്മ പാപത്താലാണ് ഒരു ആത്മാവ് താഴ്ന്ന ജാതിക്കാരനായി ജനിക്കുന്നതെന്നും ആത്മാവിന്റെ പാപം പോക്കുന്നതിനായി ഈ ജന്മത്തിൽ ആത്മാവ് വഹിക്കുന്ന ശരീരത്തോട് ക്രൂരത കാട്ടേണ്ടത് ശാസ്ത്രങ്ങൾ അനുസരിച്ച് ഉന്നതജാതിക്കാരുടെ ബാദ്ധ്യതയാണെന്നുമാണ് നമ്പൂതിരി വാദിച്ചത്. അതായത് ഈ ക്രൂരതയൊക്കെ സഹിച്ച് അടുത്ത ജന്മത്തിൽ ആത്മാവ് സവർണ്ണ ശരീരത്തിൽ ജനിച്ചുകഴിഞ്ഞാൽ ക്ഷേത്രപ്രവേശനം സാദ്ധ്യമാണ്!!

ഇന്ന് കുലസ്ത്രീകൾ റെഡി റ്റു വെയിറ്റ് ടിൽ 50 എന്നാണ് പറയുന്നതെങ്കിൽ അന്ന് റെഡി റ്റു വെയിറ്റ് ടിൽ നെക്സ്റ്റ് ജന്മം എന്ന് പറയുന്ന തരത്തിൽ ആൾക്കാരുടെ വിശ്വാസം രൂപപ്പെടുത്തിയെടുത്തിട്ടുണ്ടായിരുന്നു. ക്ഷേത്രപ്രവേശന വിളംബരം കഴിഞ്ഞിട്ടും

പതിറ്റാണ്ടുകളോളം ചില താഴ്ന്ന ജാതിക്കാർ ഉന്നത ജാതിക്കാരുടെ ക്ഷേത്രങ്ങളിൽ കയറിയിരുന്നില്ല എന്നത് ഇതിനോട് ചേർത്തുവായിക്കേണ്ടതുണ്ട്. അതായത് ഭൂരിപക്ഷാഭിപ്രായം പോലുമല്ല തുല്യനീതിയുടെ കാര്യത്തിൽ നോക്കേണ്ടത്. നാം ഒരു ജനാധിപത്യ റിപ്പബ്ലിക്കാണ്. നമുക്ക് നമ്മുടെ ഭരണഘടന നോക്കിയാൽ മതി.

5. യുവതികൾക്ക് മറ്റേത് ക്ഷേത്രത്തിൽ വേണമെങ്കിലും പോകാമല്ലോ, ഇത് പുരുഷന്മാർക്കും പെൺകുട്ടികൾക്കും വൃദ്ധകൾക്കുമായുള്ള ക്ഷേത്രമാണ് എന്നതാണ് അടുത്ത വാദം. ഇതേ വാദം പണ്ട് ക്ഷേത്രപ്രവേശന വിളംബരത്തിന്റെ കാലത്തും നിലവിലുണ്ടായിരുന്നു.

താഴ്ന്ന ജാതിക്കാർക്ക് അവരുടേതായ ക്ഷേത്രങ്ങൾ അന്നുണ്ടായിരുന്നു (ശബരിമലയും അത്തരമൊരു ക്ഷേത്രമായിരുന്നു എന്നത് മറന്നുകൂട). അവർക്ക് മാടനെയും കൂളിയെയും മറ്റും പ്രാർത്ഥിച്ച് കഴിഞ്ഞുകൂടിയാൽ പോരേ ഈ ക്ഷേത്രങ്ങൾ ഉന്നതജാതിക്കാരുടേതാണ് എന്ന് കരുതിക്കൂടേ എന്ന് ചോദിച്ചാൽ ഇന്ന് നാമജപഘോഷയാത്രയിൽ പിന്നിൽ നിൽക്കുന്ന ഈഴവരും അരയരും മറ്റും എന്ത് മറുപടി പറയും?

ചില വാദങ്ങൾ വിട്ടുപോയിട്ടുണ്ടാവാം. ചൂണ്ടിക്കാണിച്ചാൽ ലിസ്റ്റ് വിപുലപ്പെടുത്താം. പക്ഷേ എത്ര വിപുലപ്പെടുത്തിയിട്ടും കാര്യമുണ്ട് എന്ന് തോന്നുന്നില്ല. യാഥാസ്ഥിതികർ യുക്തികൊണ്ടല്ല, വികാരം കൊണ്ടാണ് ചിന്തിക്കുന്നത്. തങ്ങൾ ഇന്ന് ശബരിമലയിൽ യുവതികൾ പ്രവേശിക്കാൻ പാടില്ല എന്ന് സ്ഥാപിക്കാനായി ഉപയോഗിക്കുന്ന വാദങ്ങളെല്ലാം പണ്ടത്തെ യാഥാസ്ഥിതികർ ഉന്നതജാതിക്കാരുടെ ക്ഷേത്രങ്ങളിൽ താഴ്ന്ന ജാതിക്കാർ കയറരുത് എന്ന് സ്ഥാപിക്കാനായി ഉപയോഗിച്ചിരുന്ന വാദങ്ങളാണ്.

# 28.ശബരിമല - ശ്രീരാമൻ, ബുദ്ധൻ പിന്നെ അയ്യപ്പൻ

12.03.2019

ഒരു ആചാരവും അനുഷ്ഠാനവും അനാദികാലം മുതലേ ഉള്ളതല്ല, കൽപ്പാന്തകാലത്തോളം ഒട്ടു നിലനിൽക്കുകയുമില്ല. മാറ്റങ്ങൾ അനിവാര്യമാണ്, അതു സംഭവിച്ചുകൊണ്ടേയിരിക്കും.

*കേരളമഹാചരിത്രം-pages 147 to 149, 303 to 305

ത്രേതായുഗത്തിൽ ശ്രീശബരി എന്ന ശ്രീരാമഭക്ത ശബരിമലക്ഷേത്ര സ്ഥാനത്ത് ഒരു കണ്ണാടിബിംബം വച്ച് ധ്യാനിച്ചു വന്നിരുന്നു. കേരളത്തിൽ ബുദ്ധമതപ്രചാരണാർത്ഥം ഒരു ബുദ്ധയതി പാണ്ട്യരാജ്യത്തെത്തി, രാജാവ് ബുദ്ധമതം സ്വീകരിച്ചു, ശബരിമലയിൽ ആശ്രമം ലഭിച്ച ആ ബുദ്ധഭിക്ഷു ശ്രീബുദ്ധന്റേയും മായാദേവിയുടേയും പ്രതിഷ്ഠകൾ വച്ചു നിത്യപൂജ നടത്തി വന്നിരുന്നിരിക്കണം. ശബരീപീഠം ബുദ്ധന്റെ കാലത്തു ബുദ്ധഗുരുകുലമായി തീർന്നു. ബുദ്ധന്റെ സമകാലികരായ 'പാവർ' 'കടുത്ത' എന്നീ ശിഷ്യന്മാർക്കൊപ്പം ശബരി വിദ്യാപീഠത്തിൽ വച്ചു ബുദ്ധൻ ബുദ്ധമതസിദ്ധാന്തങ്ങൾ ശിഷ്യരെ അഭ്യസിപ്പിച്ചു. ബുദ്ധമതവും ജൈനമതവും കാലക്രമേണ ഹിന്ദുമതത്തിൽ ലയിച്ചു രൂപഭേദപ്പെട്ടു.

Quote from page 304- 'കേരളത്തിൽ ബുദ്ധമതം ക്ഷയോന്മുഖമായി വളരെക്കാലം കഴിഞ്ഞു അമാനുഷവൈഭവശാലിയും ഭക്തനും ശസ്ത്രാദിപാരംഗതനുമായ ശ്രീ അയ്യപ്പന്റെ നേതൃത്വത്തിൽ ശബരിമലക്ഷേത്രവും പുനരുദ്ധാരണം ചെയ്യപ്പെട്ടു. ഏകജാതി, ഏകമതം, ഏകദൈവം മനുഷ്യർക്ക് എന്നുള്ള ബുദ്ധദേവന്റെ വിശാലമായ ആദർശം തന്നെയായിരുന്നു അയ്യപ്പമതം.... ജാതിമതവർണ്ണാശ്രമവ്യത്യാസങ്ങളും ആചാരങ്ങളും അതിന്റെ രൂക്ഷസ്വഭാവവും കർക്കശത്വവും പുലർത്തിക്കൊണ്ടുവന്ന കേരളത്തിൽ ശബരിമല അയ്യപ്പന്മാരുടെ തീർത്ഥാടന വേളയിലും ശബരിമലക്ഷേത്ര പരിസരങ്ങളിലും മാത്രം ജാത്യാചരങ്ങൾക്കു സ്ഥാനമുണ്ടായിരുന്നില്ല എന്നുള്ള പരമാർത്ഥം ആലോചിക്കുമ്പോൾ ശ്രീ ബുദ്ധന്റെ ആദർശം തന്നെ ആയിരുന്നു അയ്യപ്പന്റെ ആദർശമെന്നും അയ്യപ്പൻ ബുദ്ധമതക്ഷേത്രാവലംബി ആയിരുന്നുവെന്നും വ്യക്തമാകുന്നതാണ്.'unquote

ഹരിഹരസുതന്റെ കഥയും പറയുന്നുണ്ട്, നമ്മൾ ഇപ്പോൾ പറയുന്ന കഥയല്ല, ബുദ്ധനും മഹാവീരനും ഉൾപ്പെട്ട മറ്റൊന്ന്.

പിന്നെ സ്വാമി വിവേകാനന്ദൻ പറഞ്ഞ അയിത്താചാരം കേരളത്തിൽ നിലവിൽ ഇല്ലായിരുന്നു എന്നും മറ്റും ചില ഭാഷ്യം കേട്ടിരുന്നു. അതേ കുറിച്ച് ഇതാ-

Quote from page 155- കേരളത്തിലെ പോലെ അയിത്തവും അനാചാരവും ഭാരതത്തിൽ മറ്റൊരിടത്തും ഇത്ര മൂർദ്ധന്യാവസ്ഥയെ പ്രാപിച്ചിട്ടില്ല. തീണ്ടലും തൊടീലും സംബന്ധിച്ച് അനാദികാലമായി മലയാള ദേശത്തു നിലനിന്നു പോന്നിരുന്ന നിയമങ്ങൾ അതികർക്കശവും ഭയാനകവും ആകുന്നു എന്ന്

ജനങ്ങൾക്കു സംസ്കാരം വർദ്ധിച്ചുവന്നതോടു കൂടി ക്രമേണ ബോദ്ധ്യപ്പെട്ടു തുടങ്ങി.....Unquote ജാതിക്കാർ തമ്മിൽ പാലിക്കേണ്ടിയിരുന്ന അടിയളവുകൾ വരെ പറയുന്നുണ്ട്.

'പന്തളം അടമാനം' അടക്കം പലേ രേഖകളും പുസ്തകത്തിലുണ്ട്.

*കുറുപ്പും വീട്ടിൽ കെ. എൻ ഗോപാലപിള്ള രചിച്ച് S T റെഡ്യാർ സൺസ് 1949 ൽ പ്രസിദ്ധീകരിച്ച കേരളമഹാചരിത്രം - 2 ഭാഗങ്ങൾ ഉണ്ട്. 24 വർഷങ്ങൾ കൊണ്ടാണ് ഗവേഷണം പൂർത്തിയാക്കി എഴുതിയത് എന്ന് അവതാരികയിൽ പറയുന്നുണ്ട്. പ്രധാന റഫറൻസ് ഗ്രന്ഥങ്ങൾ എന്ന് Megasthanese on Nairs ൽ തുടങ്ങി 145 ആ മതായി Ibn Batuta വരെ കൊടുത്തിരിക്കുന്നതു കണ്ടപ്പോൾ ശരിക്കും വിസ്മയിച്ചു പോയി. എത്ര മാത്രം കഷ്ടപ്പെട്ടു കാണും, വായിച്ചു പഠിച്ച്, വെട്ടിയും തിരുത്തിയും വീണ്ടും വെട്ടിയും തിരുത്തിയും എഴുതിയുണ്ടാക്കാൻ എന്ന് ആലോചിച്ചു പോയി. എങ്കിലും ഇത്രയും കഷ്ടപ്പെട്ടതിന്റെ അത്രയും ആഴം ഉള്ളടക്കത്തിൽ കാണാനില്ല എന്നും തോന്നുന്നുണ്ട്.

മുമ്പ് ഈ പുസ്തകം മാതൃഭൂമി സൈറ്റിൽ സ്കാൻഡ് കോപ്പി എന്നു കണ്ടിരുന്നു, പക്ഷേ ഡൗൺലോഡിംഗിനു എന്തോ പ്രശ്നം ഉണ്ടായിരുന്നു എന്ന് ഓർമ്മ. എന്റെ കൈയ്യിലുള്ളത് പുസ്തകമാണ്, ഡിജിറ്റൽ കോപ്പിയല്ല. ഒറ്റ വായന കൊണ്ട് ഒന്നും ആയില്ല, ഇനിയും വായിക്കാനുണ്ട്.

Ivory Throne വായനയാണ് ഇതിലേക്കും മറ്റൊരു പുസ്തകത്തിലേക്കും വായന എത്തിച്ചത്.

മറ്റു ചില References കൂടി:

1.സ്ത്രീകളേ നിങ്ങൾ ഒറ്റക്കെട്ടായി ശബരിമലയിലേക്കു പോകുവിൻ - സ്വാമി നിത്യചൈതന്യയതി - 2012 ല് പുറത്തിറങ്ങിയ "ദൈവത്തിന്റെ പൂന്തോട്ടം"

2. യുവതീപ്രവേശം അനുവദിച്ച് പ്രമുഖ R S S നേതാവ് ആർ ഹരി എഴുതിയ മാറ്റുവിൻ ചട്ടങ്ങളെ എന്ന പുസ്തകത്തെ കുറിച്ച് ഇവിടെ വായിക്കാം. കുരുക്ഷേത്ര പിന്നീട് ആ പുസ്തകം പിൻവലിച്ചു.

3. ഇരട്ടത്താപ്പ്

സ്തീപ്രവേശത്ത പിന്തുണച്ച് മുഖപത്രം

സ്ക്രീൻ ഷോട്ട് താഴെയുണ്ട്.

3. ഇരട്ടത്താപ്പ്:

ശബരിമല ക്ഷേത്രത്തിൽ എല്ലാ പ്രായത്തിലുംപെട്ട സ്ത്രീകൾക്ക് ആരാധനാ സ്വാതന്ത്ര്യം അനുവദിച്ചുകൊണ്ട് സെപ്തംബർ 28ന് സുപ്രീംകോടതി പുറപ്പെടുവിച്ച ഉത്തരവിന്റെ മറവിൽ ചിലർ ഹിന്ദു സമൂഹത്തിൽ ആശയക്കുഴപ്പം സൃഷ്ടിക്കാൻ പരിശ്രമം നടത്തുന്നതായി ശ്രദ്ധയിൽപ്പെട്ടു. ഇത് ഒരു തരത്തിലും അംഗീകരിക്കാൻ കഴിയില്ല.

സുപ്രീംകോടതി ഉത്തരവ് ശബരിമല ക്ഷേത്രവുമായി ബന്ധപ്പെട്ട അടിസ്ഥാനപരമായ സങ്കൽപ്പങ്ങളെയോ ആചാരാനുഷ്ഠാനങ്ങളെയോ ഒരു തരത്തിലും ബാധിക്കുന്നില്ല. എന്നുമാത്രമല്ല സ്ത്രീ തീർത്ഥാടകർ (മാളികപ്പുറങ്ങൾ) വലിയ സംഖ്യയിൽ എത്തിച്ചേരുന്നത് ആ ക്ഷേത്ര സങ്കേതത്തിന്റെ മഹത്വവും പ്രശസ്തിയും വർദ്ധിപ്പിക്കാനേ ഇടയാക്കൂ. ഈ ഉത്തരവിന്റെ പ്രത്യാഘാതം പരിമിതമാണ്. അത് ശബരിമല ക്ഷേത്രത്തിൽ മാത്രം ഒതുങ്ങുന്നതാണ്.

ഹിന്ദു ധർമത്തെയോ സമൂഹത്തെയോ മൊത്തത്തിൽ പ്രതികൂലമായി ബാധിക്കുന്ന ഒന്നുംതന്നെ ആ വിധി തീർപ്പിലില്ല. 10-50 പ്രായപരിധിയിലുള്ള സ്ത്രീകളുടെ പ്രവേശനം നിരോധിച്ചുകൊണ്ടുള്ള ഒരു കീഴ്നടപ്പിനെയാണ് കോടതി അസാധുവാക്കിയത്. ഈ കീഴ്നടപ്പിനാകട്ടെ, ധർമ്മ-തന്ത്ര ശാസ്ത്രങ്ങളുടേയോ മതിയായ യുക്തിയുടെയോ പിൻബലമുള്ളതായി സ്ഥാപിക്കാൻ ആർക്കും കഴിഞ്ഞിട്ടുമില്ല.

ശബരിമല സ്ത്രീ പ്രവേശന വിധിയെ പിന്തുണയ്ക്കുന്ന 4.10.18-ലെ ജന്മഭൂമി പത്രം

# 29.എഡിറ്ററെ/രചയിതാവിനെ കുറിച്ച്



ശ്രീലത എസ്

തൊഴിൽവശാൽ ഇലക്ട്രിക്കൽ എഞ്ചിനീയർ. അഭിനിവേശവശാൽ എഴുത്തുകാരിയും വിവർത്തകയും. കേരളകൗമുദി വാരികയിൽ വെബ്സ്കാൻ എന്നൊരു കോളം രണ്ടരക്കൊല്ലത്തോളം ചെയ്തിരുന്നു. കഥകളും ലേഖനങ്ങളും യാത്രാവിവരണങ്ങളും മറ്റും വിവിധ ആനുകാലികങ്ങളിലും വിശേഷാൽപ്രതികളിലും മലയാള മനോരമ ഓൺലൈൻ, കേരളകൗമുദി ഓൺലൈൻ, സൈകതം, പ്രതിലിപി തുടങ്ങിയ ഓൺലൈൻ പോർട്ടലുകളിലും പ്രസിദ്ധീകരിച്ചിട്ടുണ്ട്.

കിൻഡിൽ ഇബുക്ക്സ് ൽ (Kindle ebooks) പരിഭാഷകളും നോവലും ചെറുകഥാസമാഹാരവും മറ്റും പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ഡി.സി. ബുക്സ്, മലയാള മനോരമ, കേരള സാഹിത്യ അക്കാഡമി, കഥാകഫേ നാഷണൽ ഹെൽത്ത് സർവ്വീസ് (NHS) യുകെ, യൂറോവനീൽ ഫ്രാൻസ്, റോയൽ എൻഫീൽഡ് തുടങ്ങിയ സ്ഥാപനങ്ങൾക്കും മറ്റു സ്വകാര്യ വ്യക്തികൾക്കും വേണ്ടി ഇംഗ്ലീഷിൽ നിന്നു മലയാളത്തിലേക്കും തിരിച്ചും മൊഴിമാറ്റങ്ങൾ ചെയ്തിട്ടുണ്ട്.

വിക്കി മലയാളം, മലയാളം ശബ്ദതാരാവലി (സായാഹ്ന ഫൗണ്ടേഷൻ), ഗുണ്ടർട്ട് വിക്കി തുടങ്ങി പലേ മലയാളം സമൂഹ ഡിജിറ്റൈസേഷൻ സംരംഭങ്ങളുടേയും ഭാഗഭാക്കായിട്ടുണ്ട്.

ബ്ലോഗ്: http://maithreyi.blogspot.com/